Annual Subscription Rs.

REGD. No. M. 4374.

# മാപ്പിള റിവ്യു

# MAPPILLA REVIEW

VOL. 4 | FEB. & MAR. 1945 | No. 10 & 11



Printed by K. A. KRISHNAN at the Empire Press, Calicut, Edited & Published by K. ABUBUCKER.

# Contents


| | | Page |
|---|---|---|
| 1. | Islamic Sociology—V. Abdul Qayyoom | 1 |
| 2. | Technical Educational Scheme—G. M. Nambiar | 5 |
| 3. | Do you know?—(Lokavaloki) | 7 |
| 4. | Mugal contribution to Indian Culture—S. S. U. A. Rahman | 9 |
| 5. | The war and Literature—P. A. Muhammad Koya | 13 |
| 6. | To Mosquitoes (Poem)—P. Kunhi Raman Nair | 15 |
| 7. | Anglo—Egyptian Relationship—A. G. Menon | 16 |
| 8. | Children's Libraries in Moscow—P. M. Muhammad Kunhi | 18 |
| 9. | Husbands Famine—P. K. Raja Raja Varma | 20 |
| 10. | Humaneness of Capital Punishment—Verghese Kalathil, M. A. | 24 |
| | Children's Column | |
| 11. | Three Muslim countries - C. P. Sarma B. A., L. T. | 26 |
| 12. | Notes | 28 |

മാപ്പിള റവ്യൂ

പുസ്തകം 4. | 1945 ഫിബ്രുവരി-മാർച്ച് | ലക്കം 10-11.

# ഇസ്ലാംമതവും സാമുദായികനിയമങ്ങളും

വി. അബ്ദുൽഖയ്യൂം

I

സന്ദർഭവും സാഹചര്യവുമാണ് ഇസ്ലാംമതത്തിന്റെ വിജയമുണ്ടാക്കിയതെന്ന് ചിലർ വിചാരിക്കുന്നുണ്ട്. എന്നാൽ അതല്ല പരമാർത്ഥം. ആധ്യാത്മികവും സദാചാരപരവും സാമുദായികവുമായി അതിന്നു ചില സിദ്ധാന്തങ്ങളുണ്ട്. അവ പ്രകൃതിക്കു യോജിച്ചതും മനുഷ്യഹൃദയങ്ങളെ ആകർഷിക്കാൻ പോരുന്നതുമായതുകൊണ്ടാണ് ആ മതത്തിന്നു വിജയവും പ്രചാരവും സംസിദ്ധമായത്. ഇസ്ലാംമതത്തിന്റെ ആധ്യാത്മികവും സദാചാരപരവുമായ സിദ്ധാന്തം ലേഖനവിഷയമല്ലാത്തതുകൊണ്ട്, ആ ഭാഗത്തെ മാററിവെച്ച് ഇസ്ലാമിന്റെ സാമുദായികവ്യവസ്ഥയെപ്പററി മാത്രം അല്പം പ്രതിപാദിക്കാം.

സാമുദായികവ്യവസ്ഥയെക്കുറിച്ചു ചിന്തിക്കയോരം വ്യക്തികൾ അംഗങ്ങളായിരിക്കുന്ന സമുദായത്തിന്റെ പൊതുവിലുള്ള ക്ഷേമമാണ് വിചാരവീഥിയിൽ ഉദയംചെയ്യുന്നത്. അതുകൊണ്ട് ആ വ്യവസ്ഥകൾ, സഹകരണമാർഗ്ഗത്തിൽക്കൂടി വ്യക്തികളെ നയിച്ച് ഉന്നതമായ സാമൂഹ്യജീവിതത്തിലെത്തിക്കാൻ പര്യാപ്തങ്ങളായിരിക്കണം. സാമൂഹ്യജീവിതമെന്നാൽ, പലതരത്തിലുള്ള ജനങ്ങൾ തമ്മിൽ, ഓരോരുത്തർക്കും ഓരോ അവകാശപരിധികൾ നിശ്ചയിച്ച്, പരസ്പരം യോജിപ്പോടുകൂടി വർത്തിക്കുക എന്നതാണ്.

മനുഷ്യന്റെ ഭൌതികാവശ്യങ്ങളിൽ അതിപ്രധാനമായ ഒരു സ്ഥാനമാണ് സമുദായികബന്ധത്തിന്നു ഖുർആൻ കല്പിച്ചിട്ടുള്ളത്. സാമുദായികബന്ധത്തെ അതു മൂന്നായി തരംതിരിച്ചിരിക്കുന്നു. അതിൽ ഒന്നാമത്തേതിനെ പൌരബന്ധമെന്നും (ഇതിൽ വ്യക്തികളും കുടുംബങ്ങളും വംശങ്ങളും തമ്മിലുള്ള ബന്ധമുൾപ്പെടും) രണ്ടാമത്തേതിനെ യജമാനഭൃത്യബന്ധമെന്നും (ഇതിൽ രാജാവും പ്രജകളും തമ്മിലുള്ള ബന്ധവും മുതലാളിയും തൊഴിലാളിയും തമ്മിലുള്ള ബന്ധവുമുൾപ്പെടും) മൂന്നാമത്തേതിനെ സമുദായബന്ധമെന്നും (ഇതിൽ സമുദായങ്ങൾ തമ്മിലും രാഷ്ട്രങ്ങൾ തമ്മിലുമുള്ള ബന്ധമുൾപ്പെടും) നിർവ്വചിക്കാവുന്നതാണ്.

ഒന്നാമത്തേതായ വ്യക്തിബന്ധത്തിൽ ഏററവും പ്രധാനമായത് ഭാര്യാഭർത്താക്കന്മാർ തമ്മിലുള്ളതാണല്ലോ. സമുദായത്തിന്റെ ജീവനാഡിയും അതുതന്നെയാണ്. അതുകൊണ്ട് ഈ ബന്ധം സ്ഥാപിക്കുന്നതു സദാചാരമെന്ന അടിസ്ഥാനത്തിന്മേൽ വേണമെന്നാണ് ഇസ്ലാം പഠിപ്പിക്കുന്നത്. പരിശുദ്ധനബി പറയുകയാണ്:— ചിലർ സൌന്ദര്യംനോക്കി മററുചിലർ വംശമാഹാത്മ്യംനോക്കി, വേറെചിലർ ധനംനോക്കി വിവാഹബന്ധത്തിലേർപ്പെടുന്നു. എന്നാൽ നിങ്ങൾ, വിവാഹബന്ധത്തിൽ സദാചാരത്തിന്നും സൽഗ്ഗുണത്തിന്നും മാത്രമാണ് പരിഗണനനൽകേണ്ടത്. (ബുഖാരി-കിത്താബുന്നിക്കാഹ്) ഇതായിരിക്കണം വിവാഹബന്ധത്തിന്റെ അടിസ്ഥാനം. ഈ അടിസ്ഥാനത്തിന്മേലുറപ്പിക്കപ്പെടാത്ത വൈവാഹികബന്ധം കാലാന്തരത്തിൽ പരാജയപ്പെടാനിടയുണ്ട്. പിതാക്കളുടെ ഗുണവിശേഷം സന്താനങ്ങളിൽ പ്രതിഫലിക്കാതിരിക്കയില്ല. ഭാര്യാഭർത്താക്കന്മാരെ തിരഞ്ഞെടുക്കുന്നകാര്യം വളരെ പ്രധാനമായ ഒന്നാണ്. അതിനാലാണ് ഭാര്യാഭർത്താക്കന്മാരെ തിരഞ്ഞെടുക്കുന്നകാര്യത്തിൽ സദാചാരത്തിന്നു മുൻഗണന നൽകാൻ ഇസ്ലാം ആവശ്യപ്പെട്ടിരിക്കുന്നത്. ഇസ്ലാമിന്റെ നിയമപ്രകാരം വിവാഹബന്ധത്തിൽ ഏർപ്പെടാൻപോകുന്ന സ്ത്രീപുരുഷന്മാർ പരസ്പരം ഇഷ്ടപ്പെട്ടാൽമാത്രം മതിയാകുന്നതല്ല. സ്ത്രീയുടെ രക്ഷാകർത്താക്കളുംകൂടി ഇക്കാര്യത്തിൽ സംതൃപ്തരാവണം. അവൾക്കു ഉററവരായാരുമില്ലെങ്കിൽ അവളുടെ രക്ഷാകർത്തൃത്വം വഹിക്കേണ്ടതു നാട്ടിലെ ന്യായാധിപനാണ്. ഈ നിയമം സ്ത്രീകൾക്കു വലുതായൊരു രക്ഷയാണ്

നൽകുന്നത്. സ്ത്രീകൾ സ്വാഭാവികമായി ശങ്കയും സങ്കോചവുമുള്ളവരാണ്. അവർ തങ്ങളുടെ ഭർത്താവാകാൻപോകുന്ന പുരുഷന്മാരെക്കുറിച്ചു അന്വേഷിച്ചറികയെന്നതു പ്രയാസമേറിയൊരു സംഗതിയാകുന്നു. എന്നുമാത്രമല്ല, അവർ ലോലഹൃദയകളായതുകൊണ്ട് എളുപ്പത്തിൽ വഞ്ചിതരായെന്നും വരാം. അതിനാൽ സ്ത്രീകളുടെഭാഗത്തുനിന്നു അവരുടെ രക്ഷാകർത്താക്കളുടെ അനുമതിയും ആനുകൂല്യവുമുണ്ടെങ്കിലേ വിവാഹബന്ധത്തിലേർപ്പെടാവൂ എന്നു ഇസ്ലാം കല്പിച്ചതു അവർക്കൊരു രക്ഷയാണെന്നതിൽ സംശയമില്ല.

സ്ത്രീകളും പുരുഷന്മാരും ഇടകലർന്നു നടക്കുന്നതു ഇസ്ലാം വിരോധിച്ചിട്ടുണ്ടെങ്കിലും കൂടി വിവാഹബന്ധത്തിലേർപ്പെടുന്നതിനു മുമ്പായി അന്യോന്യം കാണുന്നതു നല്ലതാണെന്നു അതു വിധിക്കുന്നു. * അവർ അന്യോന്യം തൃപ്തിപ്പെട്ടാൽ മാത്രം വിവാഹം നടത്താവുന്നതാണ്.

വിവാഹബന്ധത്തെപ്പറ്റി ഇസ്ലാം വിധിക്കുന്ന മറ്റൊരു കല്പന വിവാഹ സമയത്തു സ്ത്രീകൾക്കു പുരുഷന്മാർ ഒരു നിശ്ചിതസംഖ്യ വിവാഹമൂല്യമായി കൊടുക്കേണമെന്നുള്ളതാണ്. സ്ത്രീകൾക്കു തങ്ങളുടെ പിതൃഗൃഹം വിട്ടതിനുശേഷം സ്വതന്ത്രമായി വ്യയം ചെയ്വാൻ ഒരു മൂലധനം ഉണ്ടാക്കുകയാണു മഹർ എന്നു പറയുന്ന ഈ സ്ത്രീധനത്തിന്റെ ഉദ്ദേശ്യം. ഈ ധനത്തിൽനിന്നോ ഇതിന്റെ ആദായത്തിൽനിന്നോ ഒരു പൈപോലും തങ്ങൾക്കോ തങ്ങളുടെ സന്താനങ്ങൾക്കോ വേണ്ടി ചെലവുചെയ്യാൻ സ്ത്രീകൾ നിർബ്ബന്ധിതരല്ല. ഭർത്താവിന്റെ അറിവും അനുമതിയും കൂടാതെതന്നെ ധാർമ്മികകാര്യത്തിലോ സാമുദായിക കാര്യങ്ങളിലോ യഥേഷ്ടം ഈ ധനം അവർക്ക് ചെലവു ചെയ്യാം.

ഭാര്യാഭർത്താക്കന്മാർ തമ്മിൽ അഭിപ്രായവ്യത്യാസമുണ്ടാവുകയോ, പിണങ്ങുകയോ ചെയ്യുകയാണെങ്കിൽ ഭർത്താവിനു ഭാര്യയെ ശിക്ഷിക്കാനധികാരമില്ല. ആ പിണക്കത്തെ ആസ്പദമാക്കി അവർ വേർപെട്ടു നില്ക്കുകയാണെങ്കിൽ അതു നാലുമാസത്തിൽ കൂടുതലാവാനും പാടില്ല. എന്നാൽ ആ വേർപാടുകാലത്തും അവളുടെ ജീവിതാവശ്യങ്ങൾ ഭർത്താവു നിർവ്വഹിക്കാൻ നിർബ്ബന്ധിതനാണ്. അതിനു ശേഷവും വേർപാടു തുടർന്നു പോവുകയാണെങ്കിൽ നിയമപ്രകാരം അവരെ ചേത്തുവിടുവാൻ ഇസ്ലാംമതം ഭരണത്തിനു അധികാരം കൊടുക്കുന്നു.

ഇസ്ലാംമതത്തിന്റെ വിധിയനുസരിച്ചു ഭാര്യയെ സംരക്ഷിക്കുവാനുള്ള ചുമതല ഭർത്താവിന്റേതാണ്. ഭാര്യയൊരു കുബേരയും ഭർത്താവൊരു ദരിദ്രനുമായാൽതന്നെയും ഈ ചുമതലയിൽനിന്നു അവൻ ഒഴിവാവുകയില്ല. ഏതവസരത്തിലും ദയാദാക്ഷിണ്യങ്ങളോടുകൂടി അവളോടു പെരുമാറാൻ അവൻ ആജ്ഞാപിക്കപ്പെട്ടിരിക്കുന്നു. പരിശുദ്ധ നബി പറയുകയാണ്:—"സ്ത്രീകളോടു കരുണാപൂർവ്വം പെരുമാറാൻ ഞാൻ നിങ്ങളോടു കല്പിക്കുന്നു." (ഹദീസ്) വീണ്ടും അദ്ദേഹം പറയുന്നു:—"പുരുഷൻ അവന്റെ ഭാര്യയെ ഒരിക്കലും വെറുക്കരുതു. അവളിൽ വല്ല ദോഷാംശവുമുണ്ടെങ്കിൽ അവൻ ഇഷ്ടപ്പെടുന്ന അനേകം ഗുണങ്ങളും ഉണ്ടായിരിക്കും" (ഹദീസ്) "വീണ്ടും അദ്ദേഹം പറയുന്നു:—"പുരുഷൻ എന്തെല്ലാം ഭക്ഷിക്കുന്നുവോ അതെല്ലാം അവൻ ഭാര്യക്കു കൊടുക്കണം. അവൻ ഉടുക്കുന്നപോലെ അവളെയും ഉടുപ്പിക്കണം. അവളെ ഒരിക്കലും അധിക്ഷേപിക്കരുത്. അവളിൽനിന്നു വേറിട്ടു താമസിക്കയുമരുത്" (ഹദീസ്) വീണ്ടും പറയുന്നു:—"തന്റെ സമയം മുഴുവൻ ആരാധനത്തിലോ മറ്റു വല്ല കാര്യത്തിലോ വ്യയംചെയ്തു ഭാര്യയെ വിഗണിക്കാൻ പുരുഷനു അവകാശമില്ല. തന്റെ സമയത്തിൽനിന്നു ഒരു ഭാഗം ഭാര്യക്കുവേണ്ടിയും ചെലവഴിക്കാൻ അവൻ ബാദ്ധ്യസ്ഥനാണ്." (ഹദീസ്) പിന്നെയും പറയുന്നു:—"നിങ്ങളിൽവെച്ച് ഉത്തമന്മാർ തങ്ങളുടെ ഭാര്യമാരോടു ദയാപൂർവ്വം പെരുമാറുന്നവരത്രെ" (ഹദീസ്)

സ്ത്രീകളോടാണെങ്കിൽ ഭർത്താക്കന്മാരെ അനുസരിപ്പാനും അവരുടെ മാനവും മുതലും കാത്തുരക്ഷി

* നബിയുടെ കാലത്തു നടന്ന ഒരു സംഭവം വായനക്കാരുടെ ദൃഷ്ടിയിൽ പെടുത്തുന്നതു സന്ദർഭോചിതമായിരിക്കുന്നതാണ്. ഒരു സഹാബിയുടെ മകളെ ഒരു മുസ്ലിം വിവാഹംചെയ്യാനാലോചിച്ചു. സഹാബി അതു സമ്മതിക്കയുംചെയ്തു. ആ പുരുഷനു തന്റെ ഭാര്യയാവാൻപോകുന്ന സ്ത്രീയെ ഒന്നു കണ്ടാൽകൊള്ളാമെന്നുണ്ടായിരുന്നു. നബി അക്കാര്യം അനുവദിച്ചിട്ടുള്ളതുമാണ്. ആ വിദ്വാൻ സഹാബിയുടെ വീട്ടിൽചെന്നു തന്റെ ആവശ്യം പറഞ്ഞു. തന്റെ കുടുംബപാരമ്പര്യത്തിനു എതിരായ ഒരു സമ്പ്രദായമായതുകൊണ്ടു സഹാബി അതിനെ നിരസിച്ചു. അവർ തമ്മിൽ വാഗ്വാദമായി. നബി ഇക്കാര്യം അനുവദിച്ചതാണെന്നു ആഗതനും താനതു സമ്മതിക്കയില്ലെന്നു സഹാബിയും വാദിച്ചു. ഈ വാഗ്വാദം അകത്തുനിന്നു ശ്രദ്ധിച്ചുകൊണ്ടിരിക്കുകയായിരുന്ന സഹാബിയുടെ മകൾ പെട്ടെന്നു പുറത്തേക്കുവന്നു പറഞ്ഞു:—'നബി അനുവദിച്ചതാണെങ്കിൽ പിതാവെന്തിനു അക്കാര്യത്തിൽ ശാഠ്യംപറയണം. അദ്ദേഹം ഇഷ്ടംപോലെ എന്നെ കണ്ടുകൊള്ളട്ടെ!' അങ്ങനെ ആ കൂടിക്കാഴ്ച നടക്കുകയും തർക്കം അവസാനിക്കുകയുംചെയ്തു.

പ്പുറം സന്താനങ്ങളെ നല്ലനിലയിൽ വളർത്തിക്കൊണ്ടുവരുവാനും ഇസ്ലാംമതം ഉപദേശിക്കുന്നു.

ഭാര്യാഭർത്താക്കന്മാർതമ്മിൽ ഭിന്നിപ്പുണ്ടാവുകയാണെങ്കിൽ ആ ഭിന്നിപ്പിനുള്ള കാരണത്തെ ഇല്ലായ്മചെയ്യുവാൻ ശ്രമിക്കേണ്ടതിന്ന രണ്ടുപേരോടും കല്പിച്ചിരിക്കുന്നു. ഭിന്നിപ്പ് അവർക്ക് തീർക്കാൻ സാധിക്കാത്തതാണെങ്കിൽ രണ്ടുപേരും അവരവരുടെ ബന്ധുക്കളിൽനിന്ന ഓരോ പ്രതിനിധികളെ തിരഞ്ഞെടുത്ത അവരുടെ മദ്ധ്യസ്ഥതീർപ്പിന്ന അക്കാര്യം വിട്ടുകൊടുക്കണം. എന്നിട്ടും യോജിപ്പെടുത്താൻ സാധിക്കാതെ വരുന്ന പക്ഷം വിവാഹബന്ധം വേർപെടുത്താൻ പുരുഷന്നും സ്ത്രീക്കും അധികാരമുണ്ട്. എന്നാൽ ആയതിന്നും ചില കഠിനമായ വ്യവസ്ഥകളുണ്ട് ഇസ്ലാംമതം നിശ്ചയിച്ചിരിക്കുന്നത്. പുരുഷനാണ് വിവാഹബന്ധം വേർപെടുത്തുന്നതെങ്കിൽ അവനത് സ്വകാര്യമായി ചെയ്താൽപോര, പരസ്യമായനുഷ്ഠിക്കണം. എന്നുമാത്രമല്ല ഓരോമാസം ഇടവിട്ട അത് മൂന്നുപ്രാവശ്യം ആവർത്തിക്കുകയും വേണം. അങ്ങനെ വിവാഹമോചനകർമ്മം മൂന്നുപ്രാവശ്യം പൂർത്തിയാക്കുന്നതിനിടയിൽ വേണമെങ്കിൽ അവർക്ക് വീണ്ടും യോജിക്കാവുന്നതും ഭാര്യഭർത്താക്കന്മാരായിത്തന്നെ ജീവിതം തുടരാവുന്നതുമാണ്. ഈ വിവാഹമോചനകാര്യം പൂർത്തിയാകുന്നതിനിടയിൽ ഭാര്യഭർത്താക്കന്മാർതമ്മിൽ യാതൊരു വേഴ്ചയും ഉണ്ടാവാൻ പാടില്ല. എന്നാൽ അക്കാലത്തും ഭാര്യയെ രക്ഷിക്കേണ്ടകാര്യം പുരുഷന്റെ ബാദ്ധ്യതയിൽ നില്ക്കുന്നതാണ്.

സ്ത്രീക്കാണ് പുരുഷനെപ്പറ്റി സങ്കടമുള്ളതെങ്കിലും അവൾ ഭർത്താവിനെ ഉപേക്ഷിക്കാൻ ആഗ്രഹിക്കുന്നുവെങ്കിലും ഒരു ന്യായാധിപൻമുഖേന അവൾക്ക് വിവാഹബന്ധം വേർപെടുത്താവുന്നതാണ്. അവളുടെ സങ്കടങ്ങൾ യഥാർത്ഥങ്ങളാണെന്നും പുരുഷൻ കുറ്റക്കാരനാണെന്നും തെളിയുന്നപക്ഷം ന്യായാധിപൻ വിവാഹമോചനം പ്രഖ്യാപിക്കേണ്ടതാണ്. ഈ സ്ഥിതിയിൽ, പുരുഷൻ സ്ത്രീക്ക വല്ല ദാനങ്ങളും ചെയ്തിട്ടുണ്ടെങ്കിൽ അതവന്ന മടക്കിക്കിട്ടാൻ അവകാശമില്ല. നേരേ മറിച്ച് സ്ത്രീയിലാണ് ന്യായാധിപൻ കുറ്റം കാണുന്നതെങ്കിൽ വിവാഹമോചനം പ്രഖ്യാപിക്കുന്നതോടുകൂടി പുരുഷന്റെ കൈയിൽനിന്ന വല്ല ദാനവും അവൾക്ക ലഭിച്ചിട്ടുണ്ടെങ്കിൽ ആയത് മുഴുവനുമോ, അഥവാ അതിലൊരോഹരിയോ യുക്തംപോലെ മടക്കിക്കൊടുപ്പാൻ ന്യായാധിപന്ന കല്പിക്കാവുന്നതാകുന്നു. ഈ അവസരത്തിലും, വിവാഹമോചനക്കേസ്സ് നടവടിയിലിരിക്കുന്ന കാലമത്രയും സ്ത്രീയുടെ സംരക്ഷണത്തിന്ന പുരുഷൻ ഉത്തരവാദിയായിരിക്കുന്നതാണ്.

വിവാഹബന്ധത്തിൽനിന്ന വേർപെടാൻ മുസ്ലിം സ്ത്രീകൾക്ക അവകാശമില്ലെന്ന പരക്കെ ഒരു ധാരണയുണ്ട്. അത് കേവലം തെറ്റാകുന്നു. പുരുഷന്മാർക്ക സ്ത്രീകളുടെ മേൽ എന്തെല്ലാം അവകാശങ്ങളുണ്ടോ ആ അവകാശങ്ങളെല്ലാം സ്ത്രീകൾക്ക പുരുഷന്മാരുടെമേലും ഉണ്ടെന്നാണ് വിശുദ്ധ ഖുർആൻ കല്പിച്ചിരിക്കുന്നത്. ഒരു വ്യത്യാസം മാത്രമേയുള്ളൂ. അതായത് വിവാഹബന്ധത്തിൽ ഏർപ്പെടുമ്പോഴും വിവാഹബന്ധം വേർപെടുത്തുമ്പോഴും ഒരു രക്ഷാകർത്താവിന്റെ നേതൃത്വം സ്ത്രീകൾക്ക ഒഴിച്ചുകൂടാത്തതാണ്. ഇതവർക്ക രക്ഷയെന്നല്ലാതെ ശിക്ഷയാകുന്നില്ല.

ചില സന്ദർഭങ്ങളിൽ ബഹുഭാര്യത്വം ഇസ്ലാംമതം അനുവദിച്ചിട്ടുണ്ട്. ഇസ്ലാമിക വിവാഹമോചനവും അധിവേദനവും ചില വിമർശകന്മാരുടെ ആക്ഷേപത്തിന്ന പാത്രമായിട്ടുള്ള സംഗതികളാണ്. അതിന്ന സമാധാനം പറയുന്നത് വേറെതന്നെ ഒരു വിഷയമായതുകൊണ്ട് അക്കാര്യം മറ്റൊരവസരത്തിൽ നിർവ്വഹിക്കാമെന്ന വിചാരിക്കുന്നു.



# നാഷണൽ സേവിങ്സ് സർട്ടിഫിക്കററ്




## സ്വയം വിശദീകരിക്കുന്നു!

നിങ്ങളുടെ സമ്പാദ്യം ഏററവും ഉറപ്പായി ഞാൻ സൂക്ഷിക്കുന്നു

പന്ത്രണ്ടുകൊല്ലംകൊണ്ട് 10ക ഞാൻ 15കയായി വർദ്ധിപ്പിക്കുന്നു.

എൻെറ പലിശക്ക് ആദായനികുതിയില്ല.

ഗവമ്മേണ്ട് നിയമിച്ച ഒരു അധികൃത ഏജണ്ടിൽനിന്നോ സേവിങ്സ് ബ്യൂറോയിൽ നിന്നോ. പോസ്റ്റാഫീസിൽനിന്നോ എന്നെ നിങ്ങൾക്ക നിഷ്പ്രയാസം വാങ്ങാവുന്നതാണ്.

50കയോ, 100കയോ, 500കയോ, 1000കയോ, കൊടുത്തു എൻെറ വലിയ ചേട്ടന്മാരേയും നിങ്ങൾക്ക വാങ്ങാം. അവരെല്ലാം ഇതേ ക്രമത്തിൽ 12കൊല്ലംകൊണ്ട് 50% വളരുന്നതുമാണ്.

* 10ക ഒന്നിച്ചു കൊടുത്താൽ ഞാൻ നിങ്ങളുടെതായി. അല്ലെങ്കിൽ 1ക, 8ണ 4ണ എന്നീ വിലയുള്ള സേവിങ്സ് സ്റ്റാമ്പുകൾ ക്രമേണ വാങ്ങിയാലും എന്നെ നിങ്ങൾക്ക കിട്ടും.
* 3 കൊല്ലം കഴിഞ്ഞു എപ്പോൾ വേണമെങ്കിലും എന്നെ കൊടുത്തു നിങ്ങൾക്ക പണംവാങ്ങാവുന്നതാണ്. ഞാൻ നേടിയ പലിശയും നിങ്ങളുടെ പണവും തിരിച്ചു നിങ്ങൾക്ക കിട്ടും.

## പക്ഷെ എന്നെ വേർപെടാതെ സൂക്ഷിക്കാമെങ്കിൽ നിങ്ങൾക്ക ഏററവും ലാഭമുണ്ടാകുന്നു

ഗവമ്മേണ്ടു നിയമിച്ചിട്ടുള്ള അധികൃത ഏജണ്ടുമാരിൽനിന്നോ, സേവിങ്സ് ബ്യൂറോയിൽനിന്നോ, പോസ്റ്റാഫീസ്സിൽനിന്നോ അവ വാങ്ങുക

AAA 1235 ML

# സാങ്കേതികപരിശീലനപദ്ധതി.

By O. M. Nambiar.

ആധുനികലോകത്തിന്റെ ദൃഷ്ടിയിൽകൂടി ഒരു രാജ്യത്തിന്റെ നിലയും വിലയും കണക്കാക്കുന്നതു ആ രാഷ്ട്രത്തിലെ വ്യവസായാഭിവൃദ്ധിയെ അടിസ്ഥാനപ്പെടുത്തിയാണ്. വ്യവസായ പുരോഗമനത്തിന്റെ മാനദണ്ഡമാകട്ടെ ആ രാജ്യത്തിലെ വ്യവസായകേന്ദ്രങ്ങളുടേയും, സുശിക്ഷിത പടുത്വവും ശാസ്ത്രീയ ജ്ഞാനവും സിദ്ധിച്ച വ്യവസായ വിദഗ്ദ്ധന്മാരുടേയും എണ്ണവുമത്രെ. ഏതദ്ദേശങ്ങളായ മൗലികതത്വങ്ങളുടെ വെളിച്ചത്തിൽ ഇന്ത്യയുടെ ഇന്നത്തെ അടിയന്തിരാവശ്യനിർവ്വഹണത്തിനും, യുദ്ധാനന്തരം രാജ്യക്ഷേമപദ്ധതിയിൽ കർണ്ണധാരത്വം വഹിക്കുന്നതിനും വേണ്ടത്ര വ്യവസായവിദഗ്ദ്ധന്മാരെ സൃഷ്ടിക്കുവാൻവേണ്ടിത്തന്നെയാണ് ഇന്ത്യാഗവർമ്മേണ്ട 1940-ൽ സാങ്കേതികപരിശീലനപദ്ധതി ഇന്ത്യയിൽ സമാരംഭിച്ചത്. 1941 ജനവരിയിൽ ഒരൊററ കേന്ദ്രമായി അരങ്ങുവന്ന ഈ പദ്ധതിയുടെ ഫലമായി ഇപ്പോൾ 307 കേന്ദ്രങ്ങളിൽവെച്ചു 45810 ആളുകൾക്കു ഒരേ അവസരത്തിൽ പ്രധാനപ്പെട്ട 35 തുറകളിൽ നിഷ്കൃഷ്ടമായ പരിശീലനം നൽകുവാൻ സാധിക്കുന്നു എന്ന ഒരേ ഒരു വസ്തുതതന്നെ ഈ പദ്ധതിയുടെ ആവശ്യകതയേയും പരിപൂർണ്ണവിജയത്തേയും കുറിക്കുന്നു.

ഭാവിഭാരതത്തിലെ നേതൃത്വം വഹിക്കേണ്ടിവരുന്ന ഇന്നത്തെ യുവാക്കൾക്കു മേൽപ്രസ്താവിച്ച സാങ്കേതികപരിശീലനം ലഭിക്കുവാനുള്ള മാർഗ്ഗങ്ങളും, തന്മൂലം ലബ്ധങ്ങളാകുന്ന നേട്ടങ്ങളും സാദ്ധ്യതകളുമെന്തെന്നും, ആ തൊഴിൽ പഠനത്തിന്റെ സ്വഭാവമെന്തെന്നും അല്പമൊന്നാരായുകയാണ് ഈ ലേഖനംകൊണ്ടുദ്ദേശിക്കുന്നതു്.

ഇന്ത്യാഗവർമ്മേണ്ടിന്റെ നേരിട്ടു കീഴിലുള്ള ഈ പദ്ധതിയാകട്ടെ തികച്ചും സ്വേച്ഛാനുസൃതമാണ്. പരിതസ്ഥിതികൾക്കനുസരിച്ചു രാഷ്ട്രത്തിന്റെ അതതവസരത്തിലുള്ള അടിയന്തിരാവശ്യങ്ങളെ മുൻനിർത്തി സിവിൽ വ്യവസായകേന്ദ്രങ്ങളിലൊ, ആയോധനയന്ത്രശാലകളിലൊ, എവിടെയാണോ പരിശീലനം ലഭിക്കുന്ന വ്യവസായങ്ങളുടെ ആവശ്യം, അവിടങ്ങളിലേക്കു അവർ പോകുവാൻ പൊതുവെ നിർബ്ബന്ധിതരാണെങ്കിലും ഏതു തുറയിൽ പരിശീലനം ലഭിപ്പാൻ ഒരുവൻ ആഗ്രഹിക്കുന്നുവോ ആ വിഷയത്തിലേക്കുള്ള മുൻഗണന അവന്നു ഒരിക്കലും നിഷേധിക്കപ്പെടുന്നതല്ല. ഈ പഠനത്തിനുള്ള പ്രവേശനത്തിന്നാഗ്രഹിക്കുന്നവർ, പരിശീലനത്തിന്നുശേഷം രാജ്യരക്ഷാ സംരംഭത്തിൽ പങ്കെടുക്കുന്നതാണെന്നും രാജ്യത്തിന്റെ താല്പര്യത്തിന്നനുസരിച്ചു നൽകപ്പെടുന്ന ഏതുദ്യോഗവും സ്വീകരിപ്പാൻ തയ്യാറാണെന്നുമുള്ള ഒരു ഉറപ്പു ആദ്യമേതന്നെ കൊടുക്കേണ്ടതാണ്. രാജ്യരക്ഷാ സർവ്വീസ്സിൽ നിശ്ചയിക്കപ്പെടുന്നവർ ആവശ്യം നേരിട്ടാൽ ഇതര രാജ്യങ്ങളിലേക്കും പോകുവാൻ കടപ്പെട്ടവരാണ്.

വ്യവസായ വിചക്ഷണന്മാരായ പാശ്ചാത്യ-പൌരസ്ത്യാദ്ധ്യാപകന്മാരുടെ സുശിക്ഷിതമായ നേതൃത്വത്തിൻകീഴിൽ നൽകിവരുന്ന സാങ്കേതികപഠനം ഏററവും നിഷ്കൃഷ്ടവും ഉൽകൃഷ്ടവും കാലാന്തരത്തിൽ ധനാഗമമാർഗ്ഗപരവുമാണെന്നു വിശിഷ്യ പറയേണ്ടതില്ലല്ലോ. അദ്ധ്യേതാവിന്റെ വാസനക്കും തിരഞ്ഞെടുക്കപ്പെട്ട തൊഴിലിന്റെ സ്വഭാവത്തിന്നും അനുസരിച്ചു പരിശീലനകാലം ആറുമാസംമുതൽ 1 കൊല്ലംവരെ വ്യത്യാസപ്പെട്ടു കാണും. നിശ്ചിത തൊഴിലിൽ വേണ്ടത്ര നൈപുണ്യം ലഭിച്ചുവെന്നു കണ്ടാൽ അവർ അവരുടെ പരീക്ഷ പാസ്സാകേണ്ടതാണ്. പിന്നീടു അവരെ പട്ടാളകേന്ദ്രങ്ങളിലോ, സിവിൽ വ്യവസായശാലകളിലോ നിശ്ചയിക്കുന്നു. തങ്ങളുടെ തൊഴിലിൽ അസാമാന്യമായ സാമർത്ഥ്യം പ്രദർശിപ്പിക്കുന്നവർ ഇഷ്ടപ്പെടുന്നപക്ഷം അവരുടെ പരിശീലനം പൂർത്തിയാക്കുന്നതിന്നു മുമ്പുതന്നെ പട്ടാളകേന്ദ്രങ്ങളിൽ ഉദ്യോഗസ്ഥന്മാരായി നിശ്ചയിക്കപ്പെടുന്നതും അവിടെനിന്നു അവരുടെ പഠനം മുഴുമിക്കുവാനുള്ള സകലവിധ സൌകര്യങ്ങളും നൽകപ്പെടുന്നതും യുദ്ധാനന്തരം സിവിൽ വ്യവസായത്തിൽ അവർക്കു ഗണ്യമായ സ്ഥാനം ലഭിക്കുന്നതുമായിരിക്കും.

ഇത്രയും പ്രാധാന്യമർഹിക്കുന്ന സാങ്കേതിക പരിശീലനം സൌജന്യമാണെന്നുമാത്രമല്ല പഠനകാലത്തു അവർക്കു 24-ക മുതൽ 45-ക വരെയുള്ള ഒരു വേതനം ഇന്ത്യാഗവർമ്മേണ്ടിൽനിന്നു കൊടുക്കുന്നതാണെന്നുള്ളതും പ്രത്യേകം ഓർക്കേണ്ടതാണ്. കൂടാതെ അവരുടെ പ്രവൃത്തിക്കും സുഖസഞ്ചാരത്തിന്നും പററിയവിധത്തിലുള്ള വസ്ത്രങ്ങളും, വൈദ്യസഹായങ്ങളും, വ്യായാമവിനോദസൌകര്യങ്ങളും, മററും പരിശീലനകാലത്തു വെറുതെ ലഭിക്കുമെന്നുള്ളതുതന്നെ അദ്ധ്യേതാക്കളുടെ ജീവിതം ഏററവും സുഖകരമാക്കണമെന്നുള്ളതിന്നു മകുടോദാഹരണമാണ്.

പരിശീലനം പൂർത്തിയായി പട്ടാളവകുപ്പിൽ 3-ാംഗ്രേഡ് തൊഴിലുദ്യോഗസ്ഥനായി ചേരുന്ന ഒരാൾക്ക അയാളുടെ യോഗ്യതക്കും പ്രവൃത്തിയിലുള്ള സാമത്ഥ്യത്തിന്നമനുസരിച്ചു 123-ക. മാസശമ്പളമായി ഉദ്യോഗക്കയററം കിട്ടുന്നതും അവിടെനിന്നു 250-ക. ശമ്പളമുള്ള ഉദ്യോഗക്കയററിന്ന സാധിക്കുന്നതുമാണ്.

ഈ പദ്ധതിയിൽ ചേരുവാനാഗ്രഹിക്കുന്നവക്ക വേണ്ട യോഗ്യതകളെപ്പററിയാണ് ഇനി നമുക്ക ചിന്തിക്കുവാനുള്ളത്.

17½ വയസ്സിന്നും 30 വയസ്സിന്നും മദ്ധ്യയുള്ള ഏതൊരു യുവാവിന്നും സാക്ഷരത്വം സിദ്ധിച്ചുവനാണെങ്കിൽ ഇതിൽ ചേരാവുന്നതാണ്. സാക്ഷരത്വം മുതൽ എസ്സ്. എസ്സ്. എൽ. സി. വരേയുള്ള വിദ്യാഭ്യാസയോഗ്യതയുള്ളവക്ക അതിന്നനുസരിച്ചുവിധത്തിലുള്ള വകുപ്പുകളും ഈ പദ്ധതിയിൽ ഉൾപ്പെടുന്നുണ്ട്. എഴുതാനും വായിക്കാനും ഉള്ള പരിചയമാണ് ഏററവും ചുരുങ്ങിയ വിദ്യാഭ്യാസയോഗ്യതയെങ്കിലും എട്ടാം തരംവരെയെങ്കിലും പഠിച്ചിട്ടുള്ള ചെറുപ്പക്കാക്ക ഈ പഠനം സുകരമായിരിക്കും എന്നതു അനുഭവവിദിതമാണ്. കായികമായ വളച്ചയുവരെ 100 റാത്തൽ തൂക്കവും 5 അടി ഉയരവും വികസിപ്പിച്ച മാറിടം 31½ അംഗുലവും മതിയാവുന്നതത്രെ. മററുവിധത്തിലുള്ള യോഗ്യതകളെല്ലാം ശരിയാണെങ്കിൽ ശരീരഘനം 95 റാത്തൽ മതിയെന്നും നിശ്ചയിച്ചിട്ടുണ്ട്.

ഇത്രയെല്ലാം ഗുണസൌകര്യങ്ങളോടുകൂടിയ ഒരു പദ്ധതി ഭാഗ്യവശാൽ ഇപ്പോൾ നമ്മുടെ രാജ്യത്തിലും നിലവിൽ വന്നിരിക്കെ അഭ്യസ്തവിദ്യരായ യുവാക്കന്മാർ പ്രവൃത്തിയില്ലാതെ വിഷമിക്കേണ്ടിവരുന്ന എന്നതു ഏററവും പരിതാപകരംതന്നെ. എട്ടാംതരംവരെ പഠിച്ച ഒരു ചെറുപ്പക്കാരന്ന സകലച്ചെലവുകളും കഴിച്ചു, ഒരു തൊഴിലിൽ വേണ്ടതു പാഠവും അഭ്യസിച്ചു, ജീവിതനിർവ്വഹണത്തിന്ന സ്വയം പ്രാപ്തനായി, യുദ്ധാനന്തരം വ്യവസായലോകത്തിൽ വിഹരിക്കാവുന്ന ഒരു സമുന്നതമായ സ്ഥാനം നേടിവെച്ചു, ഭാരതത്തെ ഇതരരാജ്യങ്ങളോടൊപ്പം സമുദ്ധരിക്കുന്നതിൽ ഒരു പങ്കാളിയാകുവാനുള്ള അവകാശം കൈക്കപ്പററുന്നതോടുകൂടി തന്റെ കുടുംബത്തിലേക്ക ചുരുങ്ങിയതു 45-കയെങ്കിലും മാസംപ്രതി അയക്കുവാൻ സാധിക്കുമെന്നതുകൊണ്ടുതന്നെ സാങ്കേതികപരിശീലനപദ്ധതി മറെറല്ലാ ഉദ്യോഗങ്ങളേക്കാളും അഭിമാനജനകവും ഗുണപ്രദവുമാണെന്ന തീരുമാനിക്കാം. അതിനാൽ അഭ്യസ്തവിദ്യരായ യുവാക്കന്മാരെ, നിങ്ങൾക്ക കൈവന്നിട്ടുള്ള ഈ സുവർണ്ണാവസരത്തെ പാഴാക്കല്ലെ! നിങ്ങൾക്ക ഈ വിഷയത്തിൽ കൂടുതൽ വിവരങ്ങൾ ലഭിക്കേണമെങ്കിലോ, ഈ പരിശീലനത്തിന്ന പ്രവേശം എളുപ്പത്തിൽ സാധിക്കണമെങ്കിലോ നിങ്ങളുടെ ജില്ലാ വിദ്യാഭ്യാസമേലദ്ധ്യക്ഷനെ സമീപിക്കുക. അദ്ദേഹം നിങ്ങൾക്ക വഴികാണിച്ചുതരും.

# നിങ്ങൾ കേട്ടുവോ?

(ലോകാവലോകി)

## മണ്ണില്ലാതെ കൃഷിചെയ്യുന്നു.

ഭക്ഷണോല്പാദനമസൃണമാക്കുന്ന ഒരു കണ്ടുപിടുത്തം—ഭൂമിവേണ്ട, കൃഷി വെള്ളത്തിൽതന്നെ നടത്താം, എന്ന് അമേരിക്കൻ ശാസ്ത്രീയ ഗവേഷകന്മാർ തെളിയിച്ചിരിക്കുന്നു. നിങ്ങൾക്കാവശ്യമായ പച്ചക്കറിച്ചെടികളോ, പൂച്ചെടികളോ, പഴച്ചെടികളോ നിങ്ങളുടെ വീട്ടിന്റെ വരാന്തയിൽ നിങ്ങൾക്കു വളർത്തുവാൻ സാദ്ധ്യമാണ്. കമനീയമായ പളുങ്കുപാത്രങ്ങളിലോ മരവികളിലോ നിങ്ങൾക്ക് ഇത്തരം ചെടികൾ വളർത്താം. മണ്ണു തീരെ ആവശ്യമില്ല. പകരം ഇവയിൽ വെള്ളം നിറച്ചുവെക്കുകയാണ് ചെയ്യുന്നതു്. ചെടികൾക്കാവശ്യമായ ഭക്ഷണപദാർത്ഥങ്ങൾ (പലതരം രസദ്രവ്യങ്ങൾ) ഈ വെള്ളത്തിൽ കലർത്തുന്നു. ചെടികൾ യഥേഷ്ടം ഇവ ഭക്ഷിച്ചുവളരുന്നു. സാധാരണ ചെടികൾ വെള്ളം നനക്കുമ്പോൾ മണ്ണിലുള്ള രസപദാർത്ഥങ്ങൾ വെള്ളത്തിൽ അലിഞ്ഞുചേരുന്നു, വെള്ളം അവയെ ചെടിയുടെ വേരിൽ എത്തിക്കുന്നു. ഇങ്ങിനെയാണ് വേര് ഭക്ഷണം വലിച്ചെടുക്കുന്നതു. ഉപരിപ്രസ്താവിതമായ സമ്പ്രദായപ്രകാരം വെള്ളത്തിൽ കലർത്തിയ പ്രസ്തുത പദാർത്ഥങ്ങൾ വേര് നേരിട്ടു വലിച്ചെടുക്കുന്നു. കോൺക്രീറ്റുകൊണ്ടോ മരംകൊണ്ടോ വിസ്താരമുള്ള പാത്രമുണ്ടാക്കുക; അതിൽ വെള്ളംനിറച്ചു, രസപദാർത്ഥങ്ങൾ കലർത്തുക; അതിന്മേൽ ഒരു കമ്പിവല ഇടുക; അതിന്മേൽ അല്പം വൈക്കോലിട്ടു അതിൽ വിത്തു പാവി നനക്കുക; വേരുവരുമ്പോൾ അതിനുള്ള ഭക്ഷണപദാർത്ഥം അടിയിൽ തയ്യാറുള്ളതു വലിച്ചെടുത്തു, ചെടിവളരുന്നു. 6 ഇഞ്ചു ആഴത്തിൽ 25ഗാലൻ വെള്ളമുള്ള ഒരു പാത്രത്തിൽ അര ഔൺസ് അമോണിയം സൾഫെയിററ്, രണ്ടര ഔൺസ് പൊട്ടാസിയം നൈട്രെയിററ്, ഒന്നര ഔൺസ് കാൽസിയം നൈട്രെയിററ് ഒന്നര ഔൺസ് ഇന്തുപ്പ് എന്നിവ കലക്കിയാൽ സാധാരണമായി ഒരു ചെടിക്കുവേണ്ടുന്ന ഒരുതരം മിതമായ ഭക്ഷണമായി. നിത്യേന രണ്ടു പ്രാവശ്യം നൈസക്കിറം പമ്പ് ഉപയോഗിച്ചു വെള്ളത്തിൽ കാററടിക്കേണ്ടതുമാണ്. ഗന്ധകപ്പൊടി ഇടക്കിടക്ക് ചെടിയുടെമേൽ വിതറിയാൽ അതിന്ന് മഞ്ഞുകൊണ്ടുണ്ടാവുന്ന കേടു ബാധിക്കാതെ രക്ഷിക്കാം.

ഈ കൃത്രിമകൃഷി വളരെ സൂക്ഷ്മത്തോടുകൂടി നടത്തിയാൽമാത്രമേ വിജയപ്രദമാകയുള്ളു. ഇതു ആദ്യം കണ്ടുപിടിച്ചതു "ഗെരിക്ക് (Gericke) എന്ന അമേരിക്കൻ സസ്യശാസ്ത്രജ്ഞനാണ്. ഇതു 15 കൊല്ലം മുമ്പാണ്. മററുള്ളവർ പിന്നീട് ഈ വഴിക്ക് പരിശ്രമം തുടർന്നതിന്റെ ഫലമായി കാലിഫോർണിയായിൽ 25 ച. അടി വിതമുള്ള നാലു ജലശേഖരങ്ങളിലായി 1224 റാത്തൽ തക്കാളിപ്പഴം ഉണ്ടാക്കുവാൻ സാധിച്ചു. ഇതിന്നാവശ്യമായതു 4 ഷില്ലിങ്ങ് വിലമതിക്കുന്ന 28 റാത്തൽ രാസവപദാർത്ഥങ്ങൾ മാത്രമായിരുന്നു. പിന്നീട് 1/100 ഏക്കർ വിസ്താരത്തിൽ ഉരുളക്കിഴങ്ങ് കൃഷിചെയ്തപ്പോൾ 25 ബുഷൽ ഉരുളക്കിഴങ്ങു കിട്ടി. ഇതിന്നു വേണ്ടിവന്ന രസദ്രവ്യങ്ങൾക്ക് 6 ഷില്ലിങ്ങ് ചെലവായിരുന്നു. ധാന്യങ്ങൾ കൃഷിചെയ്തപ്പോൾ അസാധാരണമായ വിള ഉണ്ടായി, പക്ഷെ ചെലവ് താരതമ്യേന അധികമായിരുന്നു.

ഈ നൂതന കൃഷിസമ്പ്രദായംകൊണ്ട് മണലാരണ്യങ്ങളിൽകൂടി കൃഷി നടത്താമെന്നായിരിക്കുന്നു. 'നഗ്നമായ പൂഴിപ്രദേശങ്ങളെ സസ്യശേഖരങ്ങളെക്കൊണ്ടു് ആവരണം ചെയ്യാവുന്നതാണ്.] ഹാവായി ദ്വീപിൽനിന്ന് 2000 നാഴികഅകലെ ശൈനയിലേക്കുള്ള വിമാനമാർഗ്ഗമദ്ധ്യേ കിടക്കുന്ന "വെയിക്ക് അയലണ്ടി"ൽ അമേരിക്കക്കാർ ഇത്തരം കൃഷി ആരംഭിച്ചുകഴിഞ്ഞിരിക്കുന്നു. ഇതു വൈമാനികൾക്ക് ആ വിദൂരപ്രദേശത്തു വളരെ ഉപകാരപ്രദമായിതീരുമെന്നതിന്നു സംശയമില്ല.

ഇപ്രകാരമുള്ള ജലകൃഷിസമ്പ്രദായം ഹേതുവായി കാർഷികലോകത്തിൽ വമ്പിച്ചൊരു വിപ്ലവംതന്നെ വരുവാനിരിക്കുന്നു.

## ഈർച്ചപ്പൊടികൊണ്ടു പഞ്ചസാരയുണ്ടാക്കുന്നു

റേഷ്യനിങ്ങ് കാലത്തു പഞ്ചസാര കിട്ടുവാൻ വിഷമമുള്ള അവസരത്തിൽ എത്ര ഉപയോഗപ്രദമായ ഒരു കണ്ടുപിടുത്തം! വിശേഷിച്ചു വലിയ ചെലവൊന്നുമില്ലാതെ, കരിമ്പുകൃഷിയൊന്നും കൂടാതെതന്നെ പഞ്ചസാരയുണ്ടാക്കുന്ന ഒരേർപ്പാട്. പക്ഷെ ഇതു സാർവ്വത്രികമായ പ്രചാരത്തിൽവരുന്ന ഘട്ടമായിട്ടില്ല- ഇനിയും ഗവേഷണങ്ങളും പരീക്ഷണങ്ങളും പൂർണ്ണമാകേണ്ടതുണ്ട്. ഇപ്പോൾ പഞ്ചസാരയായി ഉപയോഗിക്കാതെ ഈ പഞ്ചസാരയിൽനിന്നു "ആൽക്കഹോൾ" (alcahol) എന്ന ലഹരിപദാർത്ഥം എടുക്കുകയാണ് ചെയ്യുന്നതു്.

ഈ കണ്ടുപിടുത്തത്തിന്റെ മാസ്റ്റർഷി അമേരിക്കയിൽ അഭയം പ്രാപിച്ച നാസിവിരോധിയായ ഒരു

ജർമ്മൻകാരനാണ്. നാസികൾ അധികാരത്തിൽ വരുന്നതിന്നു അല്പം മുമ്പുതന്നെ ജർമ്മനിയിൽ ഹാംബർഗ്ഗ് എന്ന സ്ഥലത്തു ഈർച്ചപ്പൊടിയിൽനിന്നു പഞ്ചസാരയുണ്ടാക്കുന്ന ഒരു പ്രവൃത്തിശാല സ്ഥാപിതമായിരുന്നു. പക്ഷെ നാസികൾ ഇതു പിടിച്ചടക്കുകയും, ഉടമസ്ഥനെ കാരാഗൃഹത്തിലേക്കയക്കയും ചെയ്തു. എന്നാൽ അതിൽനിന്നും രക്ഷപ്പെട്ടു അദ്ദേഹം അമേരിക്കയിലെത്തി. അമേരിക്കക്കാർക്ക് ഇതൊരനുഗ്രഹമായി. മുമ്പ് ഉപയോഗമില്ലാതെ, സ്ഥലം മുടക്കിക്കിടന്നിരുന്ന ഈർച്ചപ്പൊടിക്കൂമ്പാരങ്ങൾ ഇപ്പോൾ പഞ്ചസാരക്കെട്ടുകളായി മാറിക്കഴിഞ്ഞിരിക്കുന്നു. അവയിൽനിന്നു ആയിരമായിരം ഗാലൻ കണക്കിൽ "ആൽക്കഹോൾ" ഉണ്ടാക്കിക്കഴിഞ്ഞു. റഷ്യയിലേക്കും, ബ്രിട്ടനിലേക്കും എത്രയോ ലക്ഷം ഗാലൻ കയററിപ്പോവുകയും ചെയ്തു.

ഈർച്ചപ്പൊടിപ്പഞ്ചസാരയിൽനിന്നുണ്ടാക്കുന്ന ഈ ദ്രാവകം യുദ്ധാവശ്യത്തിലേക്കുള്ള പൊട്ടിത്തെറിക്കുന്ന സാധനങ്ങൾ, മരുന്നുകൾ, കൃത്രിമത്തുണികൾ, കൃത്രിമറബ്ബർ, തുടങ്ങിയ എത്രയോ സാധനങ്ങൾ ഉണ്ടാക്കുന്നതിന്ന് ഉപയോഗിച്ചുവരുന്നുണ്ട്. കൃത്രിമ റബ്ബർ ഉണ്ടാക്കുവാനാണ് ഇതു ഏററവും അധികം ആവശ്യമായിട്ടുള്ളത്. മേൽപറഞ്ഞ ജർമ്മൻകാരൻ ഒരു പ്രദർശനത്തിൽ 500 റാത്തൽ ഈർച്ചപ്പൊടിയിൽനിന്നു 250 റാത്തൽ പഞ്ചസാരയും ഇതിൽനിന്നു "ആൽക്കഹോൾ" ഉണ്ടാക്കിക്കാണിക്കുകയുണ്ടായി. ഇപ്പോൾ ഒരു ടൺ ഈർച്ചപ്പൊടിയിൽനിന്നു, 50 ഗാലൻ ആൽക്കഹോൾ ഉണ്ടാക്കിവരുന്നുണ്ട്. ഒരു കൊല്ലത്തിൽ അമേരിക്കൻ ഐക്യരാജ്യങ്ങളിലെ മരപ്പണിശാലകളിൽനിന്നു 30,000,000 ടൺ ഈർച്ചപ്പൊടിയുണ്ടാവുന്നുണ്ടെന്നുള്ള വസ്തുത ഓർക്കുമ്പോൾ ഈ പുതിയ കണ്ടുപിടുത്തംകൊണ്ട് അമേരിക്കക്കും തദ്വാരാ ലോകത്തിന്നാകമാനവും ഉണ്ടായിത്തീർന്നിട്ടുള്ള ഗുണം എത്രമാത്രമാണെന്നു ഊഹ്യമാണല്ലോ.

ഇനി മറെറാരു സംഗതികൂടിയുണ്ട്, ഇതുവരെ ഇത്തരം 'ആൽക്കഹോൾ' എടുത്തുവന്നിരുന്നതു കോതമ്പും, ബാർലി മുതലായ ധാന്യങ്ങൾ ഉരുളക്കിഴങ്ങ് എന്നിവയിൽനിന്നാണ്. മേൽപറഞ്ഞ കണ്ടുപിടുത്തംകൊണ്ടു വിസ്കി മുതലായ ലഹരിദ്രാവകങ്ങൾക്കല്ലാതെ മററാവശ്യങ്ങൾക്കുള്ള 'ആൽക്കഹോൾ' ഉണ്ടാക്കാൻ ഈ ഭക്ഷണപദാർത്ഥങ്ങൾ നഷ്ടപ്പെടുത്തേണ്ടതില്ലെന്നുവന്നിരിക്കുന്നു. ഇതു യുദ്ധകാലത്തു എത്രയും ഉപകാരപ്രദമാണല്ലോ. ഇങ്ങിനെ രണ്ടു ഗുണങ്ങൾ ഒരേ കണ്ടുപിടുത്തത്തിൽനിന്നുളവായിട്ടുണ്ട്. ഈർച്ചപ്പൊടിപ്പഞ്ചസാര സാധാരണ പഞ്ചസാരയെപ്പോലെ ഉപയോഗയോഗ്യമാകും. പക്ഷെ അതു ശുദ്ധമാക്കുന്നതിന്നു മറേറതിനേക്കാളും അധികം ചെലവു വേണ്ടിവരുന്നതുകൊണ്ടു ഇപ്പോൾ ചെയ്തുവരുന്നില്ല.

# മുഗിളഭരണം ഇന്ത്യയിലെ സംസ്കൃത ജീവിതം വികസിപ്പിച്ചതെങ്ങിനെ?



(തുടർച്ച)

എസ്സ്. എസ്സ്. യു. എ. റഹ്മാൻ

ഇന്ത്യയിൽ ഒട്ടകങ്ങൾ സുലഭമല്ലാതിരുന്നതിനാൽ വിദേശത്തുനിന്നു അവ ധാരാളം ഇറക്കുമതി ചെയ്യപ്പെടേണ്ടിവന്നു. അക്ബർ ഒട്ടകങ്ങളെ വളർത്തുവാൻ പ്രത്യേകമൊരു ഡിപ്പാർട്ടുമെൻറുതന്നെ ഏർപ്പെടുത്തി; അതിനാൽ ഇവിടത്തെ ഒട്ടകങ്ങളുടെ തരം അഭിവൃദ്ധിപ്പെട്ടു. "ഇന്ത്യയിലെ ഒട്ടകങ്ങൾ ഇറാനിലേയും ടൂറാനിലേയും ഒട്ടകങ്ങളേക്കാൾ നല്ലവയായിത്തീർന്നു" എന്നു അബുൽഫസൽ എഴുതിയിരിക്കുന്നു. ഇവിടത്തെ കുതിരകൾ ആകാരത്തിൽ വളരെ ചെറുതായിരുന്നതിനാൽ ആട്ടുകളെന്നാണ് അവയെപ്പററി പറഞ്ഞിരുന്നതു്. അക്ബറുടെ കാലത്തു വണിക്കുകൾ ഇറാക്ക്, അറേബിയ, തുർക്കി മുതലായ രാജ്യങ്ങളിൽ നിന്നു കുതിരകളെ കൊണ്ടുവന്നു; എന്നാൽ അക്ബർ രാജകീയലായത്തിൽതന്നെ കുതിരകളെ പോററി നല്ല ജാതി ഇനങ്ങളെ സമൃദ്ധമാക്കി. അബുൽഫസൽ "ആയിനെയെ അക്ബറി"യിൽ ഇങ്ങിനെ എഴുതിയിരിക്കുന്നു—'മനുഷ്യരെപ്പോലെതന്നെ ഏകദേശം വിശേഷജ്ഞാനമുള്ള ഈ മൃഗങ്ങളെ വളർത്തുന്നതിൽ വിദഗ്ദ്ധന്മാർ പ്രത്യേകശ്രദ്ധപതിപ്പിച്ചിരുന്നു; അല്പകാലത്തിനുള്ളിൽ കുതിരകളുടെ കാര്യത്തിൽ ഇന്ത്യ അറേബിയയെ കവച്ചുവെച്ചുതുടങ്ങി. അറേബിയയിൽനിന്നു ഇറക്കുമതിചെയ്തതോ ഇറാക്കിൽനിന്നു ഇറക്കുമതി ചെയ്തതോ എന്നു നിർണ്ണയിക്കുന്നതു് പല കുതിരകളെപ്പററിയും പ്രയാസമായി.'

## ഇറാക്കിൽനിന്നു കോവർകഴുതകൾ

ഈ രാജ്യക്കാർ കോവർകഴുതകളെ സാധാരണ കഴുതകളെപ്പോലെ കരുതി അവയുടെ പുറത്തു സവാരി ചെയ്യുന്നതു കുറച്ചിലായി വിശ്വസിച്ചിരുന്നു. എന്നാൽ അക്ബർ പ്രസ്തുത മൃഗങ്ങളുടെനേരെ പ്രദർശിപ്പിച്ച ഔൽസുക്യം കാരണം ജനങ്ങളുടെ ഈ അവജ്ഞ ശമിച്ചു; അതോടൊപ്പം ഈ മൃഗങ്ങൾ ഇറാക്കിൽനിന്നും അറേബിയയിൽനിന്നും ധാരാളം ഇറക്കുമതി ചെയ്യപ്പെട്ടുവന്നു. നല്ലജാതികോവർകഴുതകളെ ഓരോന്നിനും 1000 ക.വീതം വിലക്കു വിററിരുന്നു. (ആയിനെയെ അക്ബറി) തന്റെ ഭരണകാലത്ത്, കാട്ടുമൃഗങ്ങളെ വളരെയധികം ഇണക്കുക പതിവാണെന്നും സിംഹങ്ങളും നരികളും ചങ്ങലയോ കാവൽക്കാരോ കൂടാതെ, യാതൊരാളെയും ദ്രോഹിക്കാതെ തെരുവീഥികളിൽ സഞ്ചരിക്കുക പതിവാണെന്നും ജഹാംഗീർ അഭിമാനപൂർവ്വം എഴുതീട്ടുണ്ട്. ആനയും നരിയും ഒരേ ഇടത്തിൽ പ്രസവിച്ചിരുന്നു. അപൂർവ്വ മൃഗങ്ങളെ വളർത്തിയിരുന്ന ഒരു കാഴ്ചബങ്കളാവ് അദ്ദേഹം ഏർപ്പെടുത്തിയിരുന്നു. യൂറോപ്പിലെ ചില അസാധാരണ ജാതി മൃഗങ്ങളെ മേടിക്കുന്നതിന് ഒരിക്കൽ അദ്ദേഹം മുഖർറബ് ഖാനെ ഗോവയിലേക്കയക്കുകയുണ്ടായി.

## റോഡുകൾ

മുഗൾ ചക്രവർത്തിമാർ തങ്ങളുടെ തലസ്ഥാനനഗരവും സാമ്രാജ്യത്തിലെ ഇതരഭാഗങ്ങളും തമ്മിൽ സംഘടിപ്പിച്ചുകൊണ്ടു മേത്തരം നിരത്തുകൾ നിർമ്മിച്ചിരുന്നു. ഉദാഹരണമായി, സൂറത്തിൽനിന്നു ആഗ്രയിലേക്കുള്ള നിരത്ത്, ബർഹാംപൂർ, ഗ്വാളിയർ, ധോൽപുരി ഈ വഴിക്കുള്ളതാണ്; എററാവ, അലഹബാദ്, ബനാറിസ്സ്, മൊഗൾസരായി, പാററ്ന വഴി ആഗ്രയിൽനിന്നു ബങ്കാളിലേക്ക് റോഡ് വെട്ടിച്ചിരുന്നു. ഇക്കാലത്തിനുമുമ്പുതന്നെ ബങ്കാളിൽനിന്നു ലാഹോറിലേക്കും, ലാഹോറിൽനിന്നു പെഷാവറിലേക്കും ഷേർഷാ നല്ല റോഡു വെട്ടിക്കുകയുണ്ടായിട്ടുണ്ട്. അക്ബർ സഞ്ചരിക്കുന്ന അവസരങ്ങളിൽ റോഡു അളക്കുകയും, വഴിയിൽ എവിടെവിടെ അദ്ദേഹം നിൽക്കുന്നുവോ അവിടങ്ങളിൽ കിണർ കുഴിപ്പിക്കുകയും സത്രം പണിയിക്കുകയും അദ്ദേഹത്തിന്റെ പതിവായിരുന്നു. വെട്ടുവഴികളുടെ ഇരുവശത്തും നടക്കാവു വൃക്ഷങ്ങൾ അദ്ദേഹം നട്ടുപിടിപ്പിച്ചു. ജഹാംഗീർ രാജ്യഭരണംകയ്യേററ അവസരത്തിൽ വിളംബരം ചെയ്ത പന്ത്രണ്ടുകല്പനകളിൽ, രണ്ടാമത്തേത്, റോഡുകളിൽ ഇടവിട്ടു പള്ളികളും സത്രങ്ങളും കിണറുകളും ഏർപ്പെടുത്തണമെന്നുള്ളതായിരുന്നു. ജനങ്ങളെ ധർമ്മമായി ചികിത്സിക്കുന്നതിനു ആസ്പത്രികൾ ഏർപ്പെടുത്തുവാനും ഗവർമ്മേണ്ടുചെലവിൽ അവിടങ്ങളിൽ ഭിഷഗ്വരന്മാരെ നിയമിക്കുവാനും ഉള്ളതായിരുന്നു ഈ പന്ത്രണ്ടുകല്പനകളിൽ ഒന്ന്. ഹിജ്രി 1020-ാം വർഷത്തിൽ, അദ്ദേഹം ദരിദ്രന്മാർക്ക് സൌജന്യഭക്ഷ

ണം നൽകേണ്ടതിലേക്ക് അഹമ്മദാബാദ്, ആഗ്ര, ഡൽഹി മുതലായ ഇടങ്ങളിൽ ഭോജനശാലകൾ ഏർപ്പെടുത്തുകയുണ്ടായിട്ടുണ്ട്. നാഴികതോറും അദ്ദേഹം ഏർപ്പെടുത്തിയ ചെറുതരം ദേവാലയങ്ങൾ പഞ്ചാബിൽ ഇന്നും നിലനിന്നുവരുന്നുണ്ട്.

ഈ വെട്ടുവഴികൾ ഏർപ്പെടുത്തിയതുകൊണ്ടുള്ള സൌകര്യവും സുഗമതയും സുരക്ഷിതാവസ്ഥയും നിമിത്തം സാധനങ്ങളുടെ കയററിറക്കുമതികൾ എളുപ്പമായിത്തീർന്നു. അബുൽഫസൽ എഴുതുന്നു:—'കാബൂൾ, കാന്ധാരം, കാശ്മീരം ഇവ പിടിച്ചടക്കിയതോടുകൂടി നിരവധി പഴങ്ങൾ ഇറക്കുമതി ചെയ്യപ്പെട്ടിട്ടുണ്ട്; കൊല്ലത്തിൽ ഒരു ദിവസവും കച്ചവടക്കാരുടെ സ്റ്റോക്ക് ഒഴിഞ്ഞിരുന്നില്ല, കമ്പോളങ്ങളിൽ അവ സുലഭമായിരുന്നുതാനും." അവയുടെ വില വളരെ കുറവായിരുന്നുവെന്നു ആയിനെ അക്ബറിയിൽ പ്രസ്താവിച്ചിട്ടുണ്ട്.

## സാധന നിർമ്മാണം

മററു പല ചരക്കുകളിലുമുള്ള വിപുലമായ വ്യാപാരംമൂലം വിവിധസംസ്ഥാനങ്ങളും ക്ഷേമസമൃദ്ധവും പ്രശസ്തവുമായിത്തീർന്നു. ബനാറീസിൽ ഭംഗിയാംവണ്ണം നെയ്തുണ്ടാക്കിയ സിൽക്ക് വസ്ത്രങ്ങളാൽ അലഹബാദ് സംസ്ഥാനം സുപ്രസിദ്ധമായി. ജൗൻപൂരിൽ കമ്പിളിപ്പരവതാനികൾ നിർമ്മിക്കപ്പെട്ടിരുന്നു; മേത്തരം പരവതാനികൾ ഇന്നും അവിടെ നിർമ്മിക്കപ്പെടുന്നുണ്ട്. ആഗ്രാസംസ്ഥാനത്തിൽനിന്ന് ഖാനനവസ്തുക്കൾ സുലഭമായി ലഭിച്ചിരുന്നു. മുഗിള ചക്രവർത്തിമാരുടെ ആധിപത്യത്തിലാണ് ബെറാത്ത്, സിംഘാന, കോട്പുട്ലി ഇവിടങ്ങളിൽനിന്നു ചെമ്പു കുഴിച്ചെടുത്തുതുടങ്ങിയതും, ബെറാത്തിൽ വെള്ളിഖനി കണ്ടെത്തിയതും. വൈഡൂര്യം ഇരിമ്പ് ഇവ യഥാക്രമം ടോഡഭീം, ഗ്വാളിയോർ ഇവിടങ്ങളിൽനിന്നെടുത്തുവന്നതും. സ്വർണ്ണംകൊണ്ടും വെള്ളികൊണ്ടും ഉള്ള വിചിത്ര തയ്യൽവേലകൾക്കും പരവതാനി, സ്ഫടികം ഇവയുടെ നിർമ്മാണത്തിനും ഒരു കേന്ദ്രമാക്കപ്പെട്ടിരുന്നു ആഗ്ര. അയോദ്ധ്യയിൽ, ഡോരക്കൺ ഗ്രാമത്തിൽ ഒരു ചെമ്പുഖനി കണ്ടെത്തിയിട്ടുണ്ട്. അയോദ്ധ്യയിൽ മണ്ണിൽനിന്നു സ്വർണ്ണം അരിച്ചെടുത്തിരുന്നു. അജ്മീർ സംസ്ഥാനത്തിൽ തുത്തനാകം, ഈയം, ഇരിമ്പു ഇവ ഖനനം ചെയ്തിരുന്നു; സാമ്പാർ തടാകതീരത്തുനിന്നും ഇവ എടുക്കുകയുണ്ടായി. ഗുജറാത്ത് വമ്പിച്ച ഒരു വ്യവസായകേന്ദ്രമാക്കപ്പെട്ടിരുന്നു. കാമ്പെ, സൂറത്ത്, ബ്രോച്ച് എന്നീ തുറമുഖങ്ങൾ പ്രസ്തുത സംസ്ഥാനത്തിലെ വ്യവസായങ്ങൾക്ക് ഉത്തമമായ സഹായമായിരുന്നു. ചിത്രമെഴുത്ത്, സീൽനിർമ്മാണം, സ്വർണ്ണക്കസവുവേലകൾ മുതലായവ അവിടത്തെ പ്രധാന വ്യവസായങ്ങളായിരുന്നു. മേത്തരം വാൾ, കഠാരി, വില്ല്, അമ്പ് ഇവയും അവിടെ നിർമ്മിക്കപ്പെട്ടിരുന്നു. തുർക്കിയിൽനിന്നും പേർഷ്യയിൽനിന്നും ഇറക്കുമതി ചെയ്യപ്പെട്ട ആഭരണങ്ങളുടെയും, വെള്ളിയുടേയും മികച്ച കമ്പോളമായിരുന്നു സൂറത്ത്. കടലാസ്സ് നിർമ്മാണത്തിന്റെ കേന്ദ്രമാക്കപ്പെട്ടു ബീഹാർ സംസ്ഥാനം. ചണവ്യവസായം, നൌകനിർമ്മാണം, അരി, പഞ്ചസാര ഇവയുടെ നിർമ്മാണം ഇവക്കു ശ്രുതിപ്പെട്ടതായിരുന്നു ബങ്കാളം. ലാഹോർ വിചിത്ര തയ്യൽവേലകൾക്കും വിവിധജാതി വസ്ത്രനിർമ്മാണത്തിനും വിശ്രുതമായിരുന്നു. അവിടെ കടലാസ്, കഠാരി, കുന്തം ഇവയും നിർമ്മിക്കപ്പെട്ടിരുന്നു. പൂക്കളങ്ങളോടുകൂടി നെയ്തുണ്ടാക്കിയ പരവതാനികൾ, ചീട്ടിത്തുണികൾ ഇവകൾ കേൾവികേട്ടതായിരുന്നു

മുൽത്താൻ; മത്സ്യംപിടിക്കൽ, മീനെണ്ണയുണ്ടാക്കൽ, ബോട്ടുനിർമ്മാണം ഇവയായിരുന്നു താട്ടായിലെ മുഖ്യതൊഴിൽ. പൂച്ചട്ടിവേലത്തിന്റെ പ്രധാനകേന്ദ്രമായിരുന്നു മാറാംവ. ഇരിമ്പ്, രത്നക്കല്ലുകൾ ഇവ ബീഹാറിൽനിന്നു ഖനനം ചെയ്തിരുന്നു. ആയുധങ്ങളും വിവിധരൂപങ്ങൾ തുന്നിപ്പിടിപ്പിച്ച വസ്ത്രങ്ങളും നിർമ്മിക്കപ്പെടുകയുംചെയ്തിരുന്നു അവിടെ. ഗംഗാതടപ്രദേശങ്ങൾ, സിന്ധ്, ഗുജറാത്ത്, ഡാക്കാൻ, ബംഗാൾഉൾക്കടൽ തീരപ്രദേശങ്ങൾ ഇവിടെ നീലച്ചെടി നട്ടുവളർത്തിയിരുന്നു. വെടിയുപ്പിന്റെ പ്രധാനകേന്ദ്രങ്ങളായിരുന്നു ആഗ്രക്കടുത്തുള്ള ഷേർഗാർ, തട്ട, പാററ്ന, അഹമ്മദബാദ് എന്നീ സ്ഥലങ്ങൾ, ഹിന്ദുക്കൾ ധരിച്ചിരുന്ന അനാഡംബരവസ്ത്രങ്ങൾക്കു പകരം വിവിധരീതിയിലുള്ള കുപ്പായങ്ങളും മററു ആവരണങ്ങളും നടപ്പിൽവന്നു. ഇന്നു, അവയിൽ പലതും പരിഷ്കാരത്തിനു പററാത്തതായി തീർന്നിട്ടുണ്ട്. "മആസിമുൽഉമറാ" എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം രേഖപ്പെടുത്തപ്പെട്ടിരിക്കുന്നു:— "ഇന്ത്യയിൽ നടപ്പിലിരുന്ന സ്ത്രീകളുടെ ആഭരണങ്ങൾ, വസ്ത്രങ്ങൾ, മററു അലങ്കാരവസ്തുക്കൾ ഇവയിൽ മിക്കതും നൂർജഹാൻ ചക്രവർത്തിനിയുടെ പ്രോത്സാഹനത്തിന്റെ ഉത്തമനിദർശനങ്ങളായിരുന്നു. പനിനീർ മുതലായ വിശിഷ്ട സുഗന്ധദ്രവ്യങ്ങളുടെ ഉപയോഗത്തിനു അവർ ധാരാളം സഹായം നിന്നിട്ടുണ്ട്.

### അലങ്കാര വസ്തുക്കൾ

ചർമ്മം ശുചിയായി വെക്കുന്നതിനുള്ള സന്തുക്ക്, ഗ്രീഷ്മകാലത്തു ശരീരത്തിനു കുളർമ്മ നൽകുന്ന അർഗ്ഗജ, ഗോരോചനം, കസ്തൂരി, പനിനീർ മുതലായ ശുചേത്ത ഗുൽക്കമ എന്ന കുറിക്കൂട്ട്, ഓർപ്പന എന്ന വാസനസോപ്പ്, ഗസൽ എന്ന വേസോപ്പ് അംബർ അക്സീർ എന്ന മുകന്ന പൌഡർ ഇവ അക്കാലത്ത് പ്രചുരപ്രചാരത്തിൽ വരുത്തപ്പെട്ടു. (ആയിനെ അക്ബറി). അമ്പർ കർപ്പൂരം, മുതലായ വിവിധസുഗന്ധ ദ്രവ്യങ്ങൾ മുഗിളചക്രവർത്തിമാരുടെ പ്രത്യേക നിർദ്ദേശാനുസരണം നിർമ്മിക്കപ്പെട്ടിരുന്നു

(തുടരും)



# നമ്മുടെ പോഷകാഹാര കാര്യം

ജീവകം A പ്രായവ്യത്യാസം കൂടാതെ എല്ലാ കാലത്തും ആരോഗ്യത്തെ നിലനിറുത്താൻ അത്യന്താപേക്ഷിതമായ ഒരു പോഷകവസ്തുവാണ്. അതു മനുഷ്യന്റെ വളൎച്ചയെ സഹായിക്കുകയും കാഴ്ചയെ തീക്ഷ്ണപ്പെടുത്തുകയും ആരോഗ്യത്തെ നിലനിറുത്തുകയുംചെയ്യുന്നു. കൂടാതെ രോഗങ്ങളുടെ ആക്രമണങ്ങളെത്തടുക്കാനുള്ള കരുത്തും അതു പ്രദാനംചെയ്യുന്നു.

ജീവകം D അസ്ഥികൾക്കുള്ളിൽ ആവശ്യമായ കാൽസ്യം, ഫോസ്ഫറസ് ഇവയുടെ ലവണങ്ങൾ ക്രമീകരിക്കാൻ സഹായിക്കുന്നു. എല്ലുകൾക്കു ശക്തിയുണ്ടാകണമെങ്കിൽ രക്തത്തിൽ വേണ്ടത്ര ജീവകം D ഉണ്ടായിരിക്കേണ്ടതാണ്. എന്നാൽ മാത്രമേ അവയുടെ വളൎച്ചക്കു ആവശ്യമായ ലവണങ്ങൾ അവയ്ക്കു ലഭിക്കയുള്ളു. വേണ്ടത്ര ലവണങ്ങൾ ലഭിക്കുന്നതുകൊണ്ടു ചെറുപ്രായത്തിൽ അസ്ഥികൾ വളയാതെ ക്രമമായി വളരുകയും പ്രായാധിക്യത്തിൽ അവ ഒടിയാതെ ഉറച്ചുനില്ക്കുകയും ചെയ്യുന്നതാണ്.

പോഷണപ്രശ്നം അതികഠിനമായിരിക്കുന്ന ഇക്കാലത്ത് ഷാൎക്ക്ലിവർ ഓയിലും കാൽസിഫറോളും കലൎന്നിട്ടുള്ള "ആഡമിൻ" (ADAMIN) ഉപയോഗിക്കുന്നതുകൊണ്ടു അതിന്നു പരിഹാരം കാണ്മാൻ സാധിക്കും. അതിൽ ഓരോ ഗ്രാമിലും 12000 സാൎവ്വദേശിക യൂണിററ് ഏ. ജീവകവും 1000 സാൎവ്വദേശിക യൂണിററ ഡി. ജീവകവും അടങ്ങിയിട്ടുണ്ട്.

ആഡമിൻ, ഏ. ഡി. ജീവങ്ങകളുടെ കുറവിനെ പരിഹരിക്കും. വീൎയ്യത്തെയും ശക്തിയെയും പ്രദാനംചെയ്യുകയും നിലനിറുത്തുകയും ചെയ്യും. കാഴ്ചയെ വൎദ്ധിപ്പിക്കും രോഗങ്ങളെ തടുപ്പാനുള്ള ശേഷിനല്കും.

മാത്ര:—5 മുതൽ 10 വരെ തുള്ളികൾ ശിശുക്കൾക്കും, 10 തുള്ളികൾ ഗൎഭിണികൾ, പ്രസവിച്ചവർ, പ്രായപൂൎത്തി എത്തിയവർ എന്നിവൎക്കും പാലിലോ മധുരനാരങ്ങനീരിലോ ചേൎത്തു കഴിക്കാം.

നിൎമ്മാതാക്കൾ:—

**ഗവൎമ്മെണ്ട് ഓയിൽ ഫാക്ടറി, കോഴിക്കോട്,**

മദ്രാസ് ഇൻഡസ്ട്രീസ് & കോമേഴ്സ് ഡിപ്പാൎട്ട്മെൻറ്

ഏജൻറുമാർ:—മെ. പാരി & കമ്പനി ലിമിറെറഡ് മദ്രാസ്.

# യുദ്ധവും സാഹിത്യവും

പി. എ. മുഹമ്മത്തുകോയ

യുദ്ധാരംഭത്തിന്നുശേഷം വിവിധ പ്രസ്ഥാനങ്ങൾക്കും പലതരം തിരിച്ചടികളും തളർച്ചകളും ഏല്ക്കേണ്ടി വന്നിട്ടുണ്ടെങ്കിലും, സാഹിത്യ പ്രസ്ഥാനം പൂർവ്വോപരി പുരോഗതിപ്പെടുകയാണ് ചെയ്തിട്ടുള്ളത്. സാഹിത്യത്തിലെ വിവിധ ശാഖകളിലും പുതിയ ഒരു ചൈതന്യം ഉളവായിട്ടുണ്ടെന്നു മാത്രമല്ല പുതിയ ചില ശാഖകൾ ജന്മമെടുക്കുകകൂടി ചെയ്തിട്ടുണ്ടെന്നു പറഞ്ഞാൽ അതു അതിശയോക്തിയല്ല.

കഴിഞ്ഞ രണ്ടു മൂന്നു വർഷങ്ങൾക്കിടയിൽ പ്രസിദ്ധീകൃതമായ പുസ്തകങ്ങളുടെ എണ്ണം മുൻകൊല്ലങ്ങളെ അപേക്ഷിച്ചു എത്രയോ അധികമാണ്. അവയിൽ പ്രധാനമായ ഒരു ഭാഗം ചെറുകഥകൾ എന്ന ഇനത്തിൽപെട്ടതാണ്.

യുദ്ധം തന്നെ ലോകത്തിലെ സാഹിത്യ ജീവിതത്തിൽ ഒരു പുതിയ പാതയെ വെട്ടിത്തെളിയിച്ചിട്ടുണ്ട്. ആ പാതയിൽകൂടി അനവധി വിശിഷ്ടഗ്രന്ഥങ്ങൾ ജനതാമദ്ധ്യത്തിലേക്ക് പ്രവഹിച്ചിട്ടുമുണ്ട്. വില്യം എഹ്റംബെർഗ്ഗ് എന്ന റഷ്യൻ ലേഖകന്റെ നവീന പുസ്തകങ്ങളും വാണ്ടാവാസ്സിവ്സ്കു എന്ന പോളിഷ് കവിയുടെ റെയിൻബോ (മഴവില്ല്) എന്ന നോവലും എഴുതപ്പെട്ടിട്ടുള്ളത് യുദ്ധസംഭവങ്ങളുടെ അടിസ്ഥാനത്തിന്മേലാണ്.

യുദ്ധാനന്തരം അനവധി പുതിയ ഗ്രന്ഥങ്ങളും കഥകളും വെളിക്കു വരുമെന്നുള്ളത് തീർച്ചയാണ്. അവയിൽ പലതും ഇന്നു യുദ്ധമുന്നണികളിൽ പ്രവർത്തിക്കുന്ന എഴുത്തുകാരുടെ ഭാവനയുടെ ഗർഭത്തിലിരിക്കുകയാണ്. അവയ്ക്കു പുറത്തേക്കു പ്രത്യക്ഷമാവാനുള്ള ഒരവസരം മാത്രം ലഭിക്കണം. അവ വെളിക്കുവരുമ്പോൾ കേവലം ഭാവനാ നിർമ്മിതങ്ങളായ സംഭവങ്ങളുടെയും കഥാപാത്രങ്ങളുടെയും സ്ഥാനത്തു യാഥാർത്ഥ്യം നിഴലിക്കുന്ന കഥാവസ്തുക്കളേയും സജീവങ്ങളായ കഥാപാത്രങ്ങളേയും നമുക്കു കാണ്മാൻകഴിയും.

സാഹിത്യത്തിൽ ഇക്കാലത്ത് പുതുതായി വളർച്ചലഭിച്ച ഒരിനമാണ് റിപ്പോർട്ടെഴുത്തു(Reportage). യുദ്ധരംഗങ്ങളിലും മററും നടക്കുന്ന സംഭവങ്ങളുടെ വിശദമായ വർണ്ണനകളടങ്ങുന്ന ലേഖനങ്ങളാണ് ഇതുകൊണ്ടു വിവക്ഷിക്കപ്പെട്ടിട്ടുള്ളത്. ഈ റിപ്പോർട്ടെഴുത്തിനെ ഒരു സാഹിത്യശാഖയായി എണ്ണുമ്പോൾതന്നെ ചിരി വരുന്നവരുണ്ടാകാം. ഏതദ്വിഷയകമായി ഒരു പ്രസിദ്ധ എഴുത്തുകാരനായ ടെഡ്‌വില്ലിസ് എഴുതിയ ഒരു ലേഖനത്തിലെ ശ്രദ്ധേയങ്ങളായ ചില ഭാഗങ്ങൾ ചുവടെ ചേർക്കുന്നു:—

"ഞാൻ വിശ്വസിക്കുന്നത് അതു് (റിപ്പോർട്ടെഴുത്ത്) നാടകത്തോടും നോവലിനോടും ഒപ്പം നില്ക്കുവാൻ അർഹതയുള്ള ലേഖനകലയുടെ ഒരു രൂപമാണെന്നാണ്. കനിഷ്ഠസ്ഥാനത്താണെങ്കിലും, അതു നില്ക്കുകതന്നെ ചെയ്യുന്നു......

സംഗതികളെ രേഖപ്പെടുത്തുകയും ചിത്രങ്ങളെ വർണ്ണിക്കുകയും ചെയ്യുക എന്നുള്ളതിൽ ഉപരിയായി റിപ്പോർട്ടെഴുത്തു ചിലതു ചെയ്യുന്നുണ്ട്. ഒന്നാമതായി മേല്പറഞ്ഞവ ചെയ്യുന്നുവെന്നു മാത്രമല്ല, അതിന്നു പരമപ്രധാനമായ സ്ഥാനം നല്കുകകൂടി ചെയ്യുന്നു. രണ്ടാമതായി, സംഭവങ്ങളുമായി ബന്ധപ്പെട്ട മനുഷ്യജീവികളിൽ, സ്ത്രീയിലും പുരുഷനിലും, കൂടുതൽ ശ്രദ്ധ കേന്ദ്രീകരിക്കുകയും ചെയ്യുന്നു. മൂന്നാമതായി, ജീവിതത്തേയും സംഭവങ്ങളേയും കുറിച്ചു റിപ്പോർട്ട്ചെയ്യുക മാത്രമല്ല അഭിപ്രായങ്ങൾ പറയുകകൂടി ചെയ്യുന്നു......"

കഴിഞ്ഞ പത്തുകൊല്ലങ്ങളിലായി എഴുതപ്പെട്ടിട്ടുള്ള റിപ്പോർട്ടെഴുത്തു ഭാവിയിലെ നാടകങ്ങൾക്കും നോവലുകൾക്കുമുള്ള ഇതിവൃത്തങ്ങളായി നിസ്സംശയം നിലകൊള്ളും. ഈ അർത്ഥത്തിൽ മാത്രമാണ് അതു ഒരു 'ഇടക്കണ്ണി'യായിത്തീരുന്നത്. പക്ഷെ എഹ്റംബെർഗ്ഗിന്റെ റിപ്പോർട്ടെഴുത്തുകൾക്കു അതിൽ കവിഞ്ഞു നാളത്തേക്കു യാതൊരു വിലയും ഉണ്ടാവുകയില്ലെന്നു ആരെങ്കിലും പറയുമോ? യുദ്ധത്തിലേർപ്പെട്ട ഒരു ജനതയെപ്പററി ഉജ്ജ്വലവും ശാശ്വതവുമായ ചിത്രങ്ങൾ എഹ്റംബർഗ്ഗ് നമുക്കു ദാനംചെയ്തിരിക്കുന്നു. ഈ ചി

ത്തങ്ങൾ എന്നും നിലനില്ക്കുന്നതും മറ്റേതു കലാപ്രവർത്തനത്തെയുംപോലെ ശോഭിക്കുന്നതുമാണ്.

അവ ഒന്നാമത്തെ ചിത്രങ്ങൾ മാത്രമാണ്-മററു ചിത്രങ്ങൾ നിർമ്മിക്കുവാനുള്ള ഒന്നാമത്തെ മാതൃക. ഇനിയും പലതും വാർത്തെടുക്കുവാനുള്ള ഒരു മൂശയാണത്.

1943 ഏപ്രിൽ മാസത്തിൽ സോവിയററലേഖകന്മാരുടെ സമ്മേളനത്തിൽവെച്ച് എഹ്രംബെർഗ്ഗ്തന്നെ പറയുകയുണ്ടായി:

“എഴുത്തുകാരുടെ പ്രവർത്തനത്തെ ‘പരിശുദ്ധ’മായ സാഹിത്യമെന്നും ‘അശുദ്ധ’മായ സാഹിത്യമെന്നും വിഭജിക്കുന്നത്, ആദ്യകാലത്തെ പത്രപ്രവർത്തനമെന്നും വരാൻപോകുന്ന കാലത്തേക്കുള്ള ഗ്രന്ഥങ്ങളെന്നും തരംതിരിക്കുന്നതുപോലെ അസംബന്ധമാണ്.......”

സുസമ്മതരായ എഴുത്തുകാരും നോവൽനിർമ്മാതാക്കളും കഥാകൃത്തുക്കളും മാത്രമല്ല ഇപ്രകാരം യുദ്ധരംഗങ്ങളിൽനിന്നു റിപ്പോർട്ടുകൾ അയക്കുന്നതു് തങ്ങളെ വെറും പത്രപ്രവർത്തകന്മാർ എന്ന അഭിമാനകരമായ അഭിധാനത്താലല്ലാതെ മറെറാരുപേരിനാലും വിളിക്കപ്പെടുവാൻ ആശിക്കാത്തവർപോലും ഉജ്വലം എന്നു കീർത്തിക്കാൻപോരുന്ന റിപ്പോർട്ടെഴുത്താണ് ചെയ്തുപോരുന്നത്......

ബ്രിട്ടനിലും ഇതുപോലുള്ള ഉദാഹരണങ്ങളുണ്ട്. മുന്നണിലേഖകന്മാർ ഒന്നാംതരം റിപ്പോർട്ടുകൾ അയക്കുന്നു. അവരിൽ പ്രധാനർ സോലോമണും, ഗെൽഡാരും ‘ന്യൂസ്ക്രോണിക്കിൾ’ പത്രത്തിലെ വിൻടർടണും ‘സൺഡേടൈംസി’ലെ വെർത്തും ആകുന്നു......

അമേരിക്കൻ റിപ്പോർട്ടെഴുത്തുസംഘക്കാരെ (സ്റ്റീവാക്ക്, ഡോസ്പാസ്സോസ്, സ്റ്റീൻബെക്ക്, കാൾഡ്വെൽ, മൈക്ക്ഗോൾഡ് മുതലായവരെ)യും റഷ്യൻസംഘക്കാരെ (ഇഹ്രംബെർഗ്ഗ്, ടോൾസ്റ്റോയി, സോമോനോവ്, ഗ്രോസ്സ്മെൻ, ഷോലോഖോവ് മുതലായവരെ)യുംകുറിച്ചു പ്രസ്താവിക്കാൻ സാധിക്കുമെങ്കിലും അവരോടു താരതമ്യപ്പെടുത്തത്തക്ക ഒരു വിഭാഗം ബ്രിട്ടനിലില്ല......

യുദ്ധാരംഭംമുതൽ ഒരു മാററം കണ്ടുതുടങ്ങിയിരിക്കുന്നു. ബ്രിട്ടീഷ്സാഹിത്യത്തിന്റെ എല്ലാ ശാഖകളിലും ഒരു പുതിയ ആവേശംകാണുമാറുണ്ട്......

ഇങ്ങിനെ യുദ്ധാരംഭത്തിനുശേഷം ലോകത്തിലെങ്ങും ഒരു പുതിയ സാഹിത്യത്തിന്റെ അലതല്ലലാണു് നാം കാണുന്നതു്. ഈ പുതിയ പരിവർത്തനപവനൻ ഇന്ത്യൻസാഹിത്യനഭസ്സിലും വീശിത്തുടങ്ങിയിരിക്കുന്നുവെന്നതു് ആശാവഹമായ ഒരു സംഗതിയാണ്.

# മശകസന്ദേശം

ooo━━━━ooo

പി. കുഞ്ഞിരാമൻ നായർ

[പകലന്തിവരെ വാഹനങ്ങളുന്തിത്തള്ളിവിട്ട പൊടിപടലത്താലാക്രമിക്കപ്പെട്ട്, കിനച്ചൂടിൽ വാടിത്തളർന്ന യാത്രക്കാരൻ 'പരിഷ്കൃത'നഗരവീഥിയൊന്നിലെ ഭോജനശാലാമുറിയിൽ നിവർന്നു കിടക്കെ, ദുസ്സഹമായ കൊതുകുകടി സഹിക്കാൻവയ്യാതെ, മശകത്തോട് പറയുന്നു.]

വേണ്ട; ഞാനതു ചെയ്യേണ്ട; സാഹസം
കൊണ്ടു വീണ്ടുമനർത്ഥവഹിച്ചിടുവാൻ
മേനിയേറമീ നിന്നെച്ചതച്ചിടാം
വേണമെങ്കിലൊരൊററ പ്രഹരത്താൽ!
കാമചാരിയായി വാനിലിഴമ്പീടും,
വ്യോമയാനവുമേറിച്ചരിക്കവെ,
ഞാൻ മനസി, നിനച്ചി:—'ഇക്കിന്നരൻ
പ്രേമസന്ദേശവാഹകനാവണം!'
സുന്ദരാശയ സൌരഭം വീശുമൊ-
രന്തിതൻ മലർക്കാവിലെപ്പൂക്കളിൽ,
തേടി താരകത്തേനീച്ച തേൻകുടം,
കൂട്ടുകൂട്ടി വരുന്നോരു വാനിടം,
പാറുവാനായുദയം മുതൽക്കിളം
പക്ഷികൾ വലിഞ്ഞൊത്തു തുഴയവെ,
വാട്ടമററ പുലരുംവരേയ്ക്കുതൻ,
കൂട്ടരോടൊത്തു ഗാനമാലാപിക്കെ,
ഞാൻ, മനസി നിനച്ചു:—'വരും മഹാൻ,
പ്രേമസന്ദേശവാഹകനാവണം!'

2

ആഗമിപ്പൂ വിശങ്കം മശകമെൻ
സ്വാഗതോക്തിയ്ക്കു കാത്തുനിൽക്കാതെതാൻ
മന്മനം, സ്വയമോതി:—'യന്നാട്ടിലെ
സംപ്രദായമിതായിരിക്കാൻ മതി!'
അന്നവാതിഥിയ്ക്കേകിയനുമതി
മന്നികേതത്തിലന്തിയുറങ്ങുവാൻ.
കെട്ടു താനേ നിലവിളക്കിൻതിരി-
കട്ടിലേറിയതിഥി; യുണർന്നു ഞാൻ.

പത്തുപേരൊരു നൂറായ്, സഹസ്രമായ്,
ലക്ഷമായ്ത്തമസ്സൊത്തു പെരുകിനാർ
ഹാ, ശരിയ്ക്കു തത്സന്ദേശഗീരുക
ളേശി കാതിലൊരാകാശവാണിയായ്!.

3

സേവനകലാലോലരായെത്തുമ-
ട്ടേവരുതരെക്കണ്ടുഴന്നേറവടൻ
വ്യന്താവപിരമേകി, നവീനമാം
യന്ത്രവിദ്യാപരീക്ഷയ്ക്കൊരുങ്ങിനേൻ.
മെച്ചമോടെ നടത്തിനാർ സൂചിയാൽ
മെയ്യിലത്ഭുതശാസ്ത്രഗവേഷകർ.
ഓർത്തു ചെററു മയങ്ങി നവീനമാം
വൈദ്യുത സൂക്ഷ്മസൂചിതൻ പ്രാഭവം!
കണ്ണുന്നനായ്, മിഴിച്ചു നോക്കി സ്ഫുടം
വെണ്ണിലാവിൻ വിളക്കത്തുകണ്ടു ഞാൻ
കൃഷ്ടലബ്ധമിമഞ്ജീവകതമാം
മദ്യമൂററിക്കുടിക്കുന്നകൂട്ടരെ.
നന്നുനന്നിപ്പുതുയന്ത്രവിദ്യകൾ
നന്നുനന്നി നവാതിഥിധർമ്മങ്ങൾ
വേണമെങ്കിലൊരൊററ പ്രഹരത്താൽ—
വേണ്ട....ഞാനതു ചെയ്യേ........
സംസ്ഥിതം തമാം കൂട്ടരേ മേലിലും
സഞ്ചയിച്ചു രുധിരനിരെങ്കിലും
ഓതുമൊന്നു ഞാൻ നിങ്ങളോടെന്നുമേ:—
"നീചനീചമിപ്പൈശാച ജീവിതം!"

━━━

# ഇംഗ്ലണ്ട് — ഈജിപ്തു് ബന്ധം

[A. G. Menon (Arimbra) Palghat]

ബ്രിട്ടീഷ് — ഈജിപ്ത് ബന്ധം ഏതുതരത്തിലുണ്ടായിരിക്കുന്നു എത്രകണ്ട് സാരവത്തായതെന്നും മനസ്സിലാക്കുന്നതിനു വേണ്ടുന്ന ചെറു വിവരണമാണിതെന്നു ആദ്യമേ പറഞ്ഞുകൊള്ളട്ടെ.

ബ്രിട്ടീഷധീനത്തിൽ ഈജിപ്തിനെ കൊണ്ടുവന്നത് 1883-ലത്രെ. അക്കാലത്തു് ബ്രിട്ടീഷ് പ്രതിനിധിയായി കൈകാര്യം നടത്തിയിരുന്നതു് ക്രോമർ പ്രഭു (Lord Cromel) ആയിരുന്നു. അദ്ദേഹത്തെ കോൺസൽ ജനറാൾ ആണ്ട് ഏജൻറ് (Concel-General and Agent) എന്ന സ്ഥാനപ്പേരോടുകൂടിയാണ് നിയമിക്കപ്പെട്ടിരുന്നതു്.

രാജ്യത്തിന്റെ പുനസ്സംവിധാനത്തിന് അദ്ദേഹം വേണ്ടത്ര സഹായിച്ചിട്ടുണ്ട്. കൃഷി വർദ്ധിപ്പിക്കുക, ജലസേചന പദ്ധതി ശരിപ്പെടുത്തുക മുതലായതു് ശ്രദ്ധാപൂർവ്വം ചെയ്തിട്ടുണ്ട്: ശുചീകരണം, ആരോഗ്യം എന്നിവയെ അഭിവൃദ്ധിപ്പെടുത്തുകയുണ്ടായി. നികുതി ചുമത്താതെതന്നെ ധനകാര്യങ്ങളിൽ വ്യവസ്ഥ ചെയ്തു. അദ്ദേഹം പ്രവൃത്തിയിൽനിന്നു പിരിഞ്ഞതു് 1904 ലാണ്. പിൻഗാമികളും പിന്നീടുള്ള കാര്യങ്ങളും നടത്തുവാനും തുടങ്ങി. ബ്രിട്ടന്റെ പ്രവേശം ഏതാനും കാലത്തേക്കുമാത്രമേ വേണ്ടിവരികയുള്ളുവെന്നായിരുന്നു ആദ്യത്തെ തോന്നൽ. പക്ഷേ അനന്തര സംഭവങ്ങൾ അതിന്നനുവദിച്ചില്ല. തുർക്കിക്ക് പേരിനുമാത്രം ഈജിപ്തിന്റെ മേൽക്കോയ്മയുണ്ടായിരുന്നതിനെ ശൂന്യമാക്കി മഹാ യുദ്ധകാലത്ത് (Great War) യൂറോപ്പിലെ മദ്ധ്യശക്തികളോടു യോജിച്ചുകൊണ്ടു നിന്നതു് ഈജിപ്തിൽ ബ്രിട്ടനുള്ള പദവിക്കു് ഊനം ഉളവാക്കുന്നതായിരുന്നു. തന്നിമിത്തം ഈജിപ്തിനെ ബ്രിട്ടീഷ് സംരക്ഷണത്തിൽ സുസ്ഥിരമാക്കിയിരിക്കുന്നതായി പ്രസ്താവിക്കേണ്ടിവന്നു. ഈ സംഗതി ഈജിപ്ഷ്യൻ ദേശീയകക്ഷികളുടെയിടയിൽ അതൃപ്തിയുണ്ടാക്കി. അതിനെത്തുടർന്ന്, ദേശാഭിമാനികളായ ചിലരുടെ പ്രേരണാഫലംമൂലം, ബ്രിട്ടനും ഈജിപ്തുമായുണ്ടായിരുന്ന ഐക്യത്തിനു ഭംഗമുണ്ടായി എന്നുതന്നെയല്ല അതിരുകവിഞ്ഞ പലവാദപ്രതിവാദങ്ങളും ലഹളകളും ഉണ്ടായിത്തുടങ്ങി. തൽഫലമായി 1922-ൽ തങ്ങളുടെ സംരക്ഷണയിലല്ല ഈജിപ്ത് എന്നു ബ്രിട്ടീഷുകാർ പ്രഖ്യാപിച്ചു. സ്വയം ഭരിതരാജ്യമായി അതിനെ അംഗീകരിച്ചു: എന്നാൽ തക്കതായ ഉടമ്പടിനിശ്ചയങ്ങളും ഉണ്ടാക്കുന്നതുവരെയും ചില സംഗതികളിൽ ബ്രിട്ടന്റെ അധികാര പ്രകാരം പ്രവർത്തിക്കുന്നതിനും തീരുമാനിച്ചു.

ബ്രിട്ടന്റെ സ്വാതന്ത്ര്യാവശ്യമായുപയോഗപ്പെടുത്തുന്നതിനുള്ള അധികാരങ്ങളിൽ (1) സാമ്രാജ്യ ഗതാഗതസൌകര്യം, (2) ശത്രുവിന്റെ ആക്രമണത്തിൽനിന്നു ഈജിപ്തിനെ രക്ഷിക്കുകയെന്നതു്, (3) വിദേശതാല്പര്യങ്ങൾക്കുള്ള രക്ഷ, എന്നിവ ഉൾപ്പെട്ടിരുന്നു. കരാറു നിശ്ചയപ്പെടുത്തുന്നതിനു 1935 വരെയും സാധിച്ചിട്ടില്ല. 1936-ലെ ഉടമ്പടിയിലുള്ള രണ്ടു പ്രധാന വകുപ്പുകളിൽ ഒന്ന് രണ്ടു രാജ്യങ്ങളും അന്യോന്യം സ്ഥായിയായ യോജിപ്പോടുകൂടിയിരിപ്പാനും, രണ്ടാമത്തേതു് യുദ്ധകാലത്തു്, അങ്ങിനെ വേണ്ടിവന്നാൽ, അന്യോന്യം സൈന്യസഹായം ചെയ്യാനും ആണ പോൽ.

സൂയസ് തോട് (Suez Canal) ഈജിപ്തിന്റെ പ്രധാനമായൊരു ഭാഗമാണെങ്കിലും പൊതുഗതാഗതമാർഗ്ഗമായി ഉപയോഗപ്പെടുത്തുന്നതിനും ബ്രിട്ടീഷ് സൈന്യത്തെ തോടിന്റെ അതിർത്തിയിൽ നിർത്തുന്നതിനും തീരുമാനിക്കയാണുണ്ടായതു്. ഈജിപ്തിലെ ഒരു മുഖ്യ സൈന്യസങ്കേതമായ കെയ്റോവിൽനിന്ന് ബ്രിട്ടീഷ് പട്ടാളത്തെ പിൻവലിക്കുന്നതിനും തോടതിർത്തിയിൽ പട്ടാളവസതികളും പണി തീരുന്നതുവരെ അലക്സാണ്ട്റിയാ (Alexandria) യിൽ പട്ടാളങ്ങളെ നിർത്തുന്നതിനും തീർച്ചപ്പെടുത്തി.

കെയ്റോ, സൂയസ്തോടതിർത്തി, അഴിമുഖം എന്നിവിടങ്ങളിലെ നഗരങ്ങളിലേക്കും അലക്സാണ്ട്റിയ, മർസാമത്രു (Alexandria and Mersa Matruh) എന്ന പ്രദേശങ്ങളിലേക്കും ഗതാഗതത്തിനുള്ള സൌകര്യത്തിന്നായി, നിരത്തുകളും, തീവണ്ടിപ്പാതകളും മുതലായവയുണ്ടാക്കുന്നതിനു ഈജിപ്ത് ഗവർമ്മെണ്ട് ഏല്ക്കുകയും ചെയ്തു.

പ്രസ്തുത സ്ഥലങ്ങളിൽ നിവസിക്കുന്ന വിദേശീയരുടെ ജീവനേയും സ്വത്തുക്കളേയും രക്ഷിക്കുന്നതിനുള്ള ചുമതലയും ഈജിപ്ത്കാരിൽ അർപ്പിച്ചു. അവിടത്തെ സുഡാൻ (Sudan) രാജ്യത്തിലെ അധികാരാവകാശങ്ങളും ഈജിപ്ത്കാർക്കാക്കിത്തീർത്തു. നെപ്പോളിയൻ നൈൽഡെൽട (Nile Delta) (നദീമുഖത്ത് ത്രികോണാകൃതിയിൽ ഉള്ള മൺതിട്ട) കടന്നിട്ടാണ് ഈജിപ്തിനെയതിക്രമിച്ചതെന്നുള്ളതു് പ്രത്യേകം പ്രസ്താവ്യമാ

ണ്. അലക്സാണ്ട്റിയായിൽ തന്റെ സൈന്യത്തെ കൊണ്ടുചെല്ലുന്നതു ബ്രിട്ടീഷ്കാരുടെ നാവികസേനയുടെ ദൃഷ്ടിയിൽ പെടാതെ കഴിക്കുന്നതിനുവേണ്ട സമയം ഭാഗ്യവശാൽ ലഭിച്ചതു് ആവഴിക്ക് ചെന്നിറങ്ങിയതിനാലത്രെ. എങ്കിലും അന്നത്തെ ഈജിപ്ത്പടകളോടു പൊരുതി 'കൈറോ'വിനു തെക്കോട്ടു ഡെൽട്ടയിൽക്കൂടെ കടന്നുപോകുന്നതിന് തീവ്രയത്നം ചെയ്യേണ്ടതായും നിരവധി നഷ്ടങ്ങൾ അനുഭവിക്കേണ്ടതായും വന്നിട്ടുള്ളതായിട്ടാണ് പ്രസ്താവിച്ചുകാണുന്നതു്.

യുദ്ധംതുടങ്ങിയതിൽപിന്നെ ഈജിപ്റ്റിൽ പലതരത്തിലുമുള്ള കലഹങ്ങളും നാട്ടുകാരുടെ വകയായുണ്ടായിട്ടുള്ളതിൽ ബ്രിട്ടീഷുകാർക്കും പങ്കുചേരേണ്ടിവന്നിട്ടുണ്ട്. ഈ ജനവരിയിൽ 18-ാംനു- (1945) പുതുതായി തുറക്കപ്പെട്ട ഭരണസഭയിലെ മെമ്പർമാരെല്ലാം അടുത്തകാലത്തു തിരഞ്ഞെടുക്കപ്പെട്ടവരാണ്. "ഫാറൂഖ്" രാജാവിന്റെ ഭരണത്തിനെ അനുകൂലിക്കുന്നതിനുള്ള ഭൂരിപക്ഷം മെമ്പർമാർ ഈ പാർലിമെണ്ടിൽ ഉണ്ട്. പാരമ്പര്യമായ ചട്ടങ്ങൾക്കനുസരിച്ചാണ് "ഫാറൂഖ്" രാജാവ് ഈ പുതിയ പാർലിമെണ്ട് (പൊതുജനസഭ) തുറന്നിട്ടുള്ളതു്. ഈ പാർലിമെണ്ടിൽവെച്ച് പ്രധാനമന്ത്രി 'മെഹർപാഷ' (Maher Pasha) രാജാവിന്റെ പ്രസംഗം വായിച്ചതിൽ ഐക്യകക്ഷികളുടെ താല്പര്യങ്ങളെ അനുസരിച്ചു പ്രവർത്തിക്കുന്നതിനും യുദ്ധാനന്തരപുനസ്സംഘടനയിൽ ഒത്താശചെയ്യുന്നതിനും ഈജിപ്ത് സന്നദ്ധയാണെന്നു പ്രസ്താവിച്ചതായിട്ടു പറഞ്ഞുകാണുന്നുണ്ട്.

യുദ്ധകാലത്തെ സൈനികനിയമത്തേയും പത്രവാർത്തകളിൽ പ്രകടിപ്പിച്ചുവരുന്ന പരിശോധനത്തടസ്സങ്ങളേയും ലഘൂകരിക്കുന്നതിനെപ്പറ്റിയും പൊതുജനജീവിതത്തിൽ അഭിവൃദ്ധിയുണ്ടാക്കത്തക്കതായ ചില മാറ്റങ്ങൾ വരുത്തുന്നതിനെപ്പറ്റിയും പ്രസ്തുത പ്രസംഗത്തിൽ പ്രസ്താവിച്ചിട്ടുള്ളതു് ഒരു പ്രത്യേകതയത്രെ.

ഈജിപ്റ്റിലെ ഭരണകൂടത്തെപ്പറ്റിയ ഒരു ചെറുവിവരണം ഇതാണ്.

രാജാവിനാൽ ഭരിക്കപ്പെടുന്ന രാജ്യമാണ്. രാജാവിനെ സഹായിപ്പാനായി പാർലിമെന്റിൽ "സെനറ്റ്" (Senate) എന്ന ഒരു സഭയും 'ചേമ്പർ ഓഫ് ഡിപ്യൂട്ടീസ്" എന്ന ഒരു സഭയും ആയി രണ്ടു വകുപ്പുണ്ട്. അഞ്ചിൽ രണ്ടംശം മെമ്പർമാരെ രാജാവ്, താൻതന്നെ, നിയമിക്കുന്നതും അഞ്ചിൽ മൂന്നംശം മെമ്പർമാരെ തിരഞ്ഞെടുക്കുന്നതുമായിരിക്കും. ചേമ്പർ ഓഫ് ഡിപ്യൂട്ടീസ്" (Chamber of Deputies) സഭയിൽ 30 വയസ്സിനുമേലുള്ള 200-ൽ പരം അംഗങ്ങളുണ്ടായിരിക്കും. പുരുഷന്മാർക്കുള്ള വോട്ടവകാശത്തെ അടിസ്ഥാനപ്പെടുത്തിയിട്ടുള്ള തിരഞ്ഞെടുപ്പാണ് നടത്തുന്നതു്; പട്ടാളക്കാർക്ക് വോട്ടവകാശം ഇല്ല. വിവിധതരത്തിലുള്ള അധികാരങ്ങൾ നൽകപ്പെട്ടിട്ടുള്ളവയാണ് സംസ്ഥാനിക കൌൺസിലുകൾ. ഈജിപ്റ്റിലെ ജനസംഖ്യയിൽ 91 ശതമാനം മുസൽമാന്മാരും 8 ശതമാനം ക്രിസ്ത്യാനികളും ആണ്. സാമുദായിക വ്യത്യസ്തതകളോ, പ്രത്യേകതകളോ, ഭിന്നിപ്പിച്ചുകൊണ്ടുള്ള തിരഞ്ഞെടുപ്പുകളോ ഇല്ലെന്നാണറിയുന്നതു്.



# മോസ്കോവിലെ ബാലന്മാരുടെ വായനശാലകൾ

പി. കെ. മുഹമ്മതുകുഞ്ഞി, വിദ്യാത്ഥി

ലോകത്തിലെ ഇതരപരിഷ്കൃത ജനതയെയെല്ലാം അതിശയിക്കുമാറ് സോവിയററ് ജനത വിദ്യാഭ്യാസപരമായും, സാംസ്കാരികമായും വളന്നിരിക്കുന്നു എന്നതു നിസ്തക്കമാണ്. ഏതെങ്കിലും ഒരു രാഷ്ട്രത്തിന്ന് അവിടത്തെ ആബാലവൃദ്ധം ജനങ്ങളേയും വിദ്യാഭ്യാസോൽബുദ്ധരാക്കാൻ സാധിച്ചിട്ടുണ്ടെങ്കിൽ അതു സോവിയററിന്നു മാത്രമാണ്. അവിടത്തെ വയോജനവിദ്യാഭ്യാസപദ്ധതിയുടെ വമ്പിച്ച വിജയംഅതിന്നു സാക്ഷ്യം വഹിക്കുന്നുണ്ട്. അവിടത്തെ ഭാവിതലമുറയെ സംസ്കാരസമ്പന്നരാക്കി ഉയത്തുന്നതിലുള്ള ഗവമ്മേണ്ടിൻെറശ്രദ്ധ അതിലേറെ അത്ഭുതാവഹമാണ്! ഇതിന്നു പ്രത്യേകോദാഹരണമാണ്. അവിടത്തെകുട്ടികൾക്ക് വേണ്ടി ഏപ്പെടുത്തിയിട്ടുള്ള വായനശാലകൾ. സോവിയററ്യൂണിയൻെറ ഏതുമൂക്കിലും മൂലയിലും കാണുന്ന ഈ വായനശാലകൾക്ക് ബാലന്മാരുടെ സാംസ്കാരിക ജീവിതത്തിൽ ഒരു മികച്ച പങ്കുണ്ട്.

മൊസ്കോവിൽ മാത്രം ഇത്തരം 75 (എഴുപത്തഞ്ച്) വായനശാലകളുണ്ട്. ഇതിൽവെച്ച് ഏററവും വലിയതാണ് 83000ത്തിലധികം പുസ്തകങ്ങളുള്ള അവിടത്തെ സെൻട്രൽലൈബ്രറി. 1943ൽ ഈ വായനശാലയിൽ 20000ത്തോളം സ്ഥിരം വായനക്കാരുണ്ടായിരുന്നു. വായനക്കാക്ക് പ്രോത്സാഹനം കൊടുക്കത്തക്ക രീതിയിലാണ് വായനശാലകളുടെ പ്രവത്തനം. വായനക്കാരെ ജൂനിയർ എന്നും, സീനിയർ എന്നും രണ്ടു വിഭാഗമായിതിരിച്ചിട്ടുണ്ട്.

ജൂനിയർ വിഭാഗത്തിന്ന് വേഗത്തിൽ ഹൃദ്യമാക്കാൻ കഴിയുന്നപുസ്തകങ്ങളാണ് കൊടുത്തുവരുന്നതു്. പുഷ്കിൻെറ പദ്യപുസ്തകങ്ങൾ, ടോൾസ്റ്റോയിയുടെ നീതികഥകൾ എന്നിവയാണ് ഇവർകൂടുതൽ വായിക്കുന്നത്. സോവിയററിലെ ബാലഗ്രന്ഥകാരന്മാരുടെ പുസ്തകം ഇവക്കു വലിയ പഥ്യമാണ്. റോബിൻസൺ ക്രൂസോ, യൊമിഹിൻെറ ചരിത്രം മുതലായ പാശ്ചാത്യ സാഹിത്യഗ്രന്ഥങ്ങളും ഇവർ ധാരാളം വായിക്കുന്നുണ്ട്. യുദ്ധം തുടങ്ങിയതോടുകൂടി ഈ ബാലദേശാഭിമാനികളെ യുദ്ധത്തെപ്പററിയുള്ള കഥകളും, വീരപുരുഷന്മാരുടെ ചരിത്രങ്ങളും ആകഷിക്കാൻ തുടങ്ങി. “വി ആർ മെനി (We are many)” “സ്റ്ററിങ്ങ് ഡെയിസ് (Stirring Days)” മുതലായ പുസ്തകങ്ങളിലാണ് ഇന്നവർ കൂടുതൽ ശ്രദ്ധ ചെലുത്തുന്നതു്.

സീനിയർ വിഭാഗത്തിന്നു റഷ്യയിലെ പഴയ സാഹിത്യഗ്രന്ഥങ്ങളും, ചരിത്രപുസ്തകങ്ങളും, സയൻസ്പുസ്തകങ്ങളുമാണ് കൂടുതൽ കൊടുക്കുന്നതു്. 1941-ൽ മാതൃഭൂമിയുടെ മാനം ചോദ്യം ചെയ്യപ്പെട്ടപ്പോൾ അവരും യുദ്ധത്തെക്കുറിച്ചുള്ള പുസ്തകങ്ങളിൽ കൂടുതൽ പ്രതിപത്തി കാണിച്ചു. “ലെനിൻഗ്രാഡിനെ രക്ഷിക്കുന്ന (Defence of Leningrad) മോസ്കോവിന്നടുത്ത് ജമ്മൻപരാജയം (German Defeat near Moscow) ഇവയെല്ലാമാണ് ഇന്നവരുടെ പ്രധാനപാഠ്യഗ്രന്ഥങ്ങൾ.

പുഷ്കിൻ, ടോൾസ്റ്റോയി, ഗോക്കി, ഗെഗോൾ, ടേർഗിനോവ്, ചെക്കോവ് തുടങ്ങിയ ഗ്രന്ഥകാരന്മാർ ഇന്നവക്കു വന്ദ്യരായ മാതൃകാപുരുഷന്മാരാണ്. മോസ്കോവിൽ ഡിക്കെൻസ് (Dickens), സ്കോട്ട്, ഹ്യൂഗൊ, ഡ്യൂമാ, ഷെയറൺസ്കില്ലർ എന്നീ മഹാന്മാരുടെ ഗ്രന്ഥങ്ങളുമായി പരിചയിക്കാത്ത ഒരൊററ ബാലനും അവിടെ ഇല്ല എന്നതു് അതിശയോക്തിയല്ലെങ്കിൽ പാശ്ചാത്യസാഹിത്യത്തിലുള്ള അവരുടെ വ്യുൽപത്തി ആരും ചോദ്യം ചെയ്കയില്ല !

എല്ലാ കുട്ടികൾക്കും വായനയിൽ കൂടുതൽ പ്രതിപത്തിയുണ്ടാക്കാൻ വായനശാലക്കാർ പ്രത്യേകം മുൻകരുതലുകൾ ചെയ്തിട്ടുണ്ട്. സ്ഥിരമായ വായനശാലകൾക്ക് പുറമെ സക്കലെററിങ്ങ്

ലൈബ്രറികൾ ഏർപ്പെടുത്തിയിട്ടുണ്ട്. പോസ്റ്ററുകളും ആൽബങ്ങളുംവഴി ബാലന്മാരെ ആകർഷിക്കുന്നുണ്ട്. വായനയിൽ കൂടുതൽ അഭിരുചിയുണ്ടാക്കാൻ പൊതുവിജ്ഞാന ചോദ്യക്കടലാസ്സുകളും, വിജയികളായവർക്ക് സമ്മാനദാനങ്ങളും വായനശാലാഡിപ്പാർട്ടുമെന്റ് നടത്തിവരുന്നുണ്ട്. അടുത്ത് ഒരു വായനശാല പ്രസിദ്ധപ്പെടുത്തിയ ഒരു ചോദ്യക്കടലാസ്സിൽ "നിങ്ങൾ ഇഷ്ടപ്പെടുന്ന ധീരകഥാനായകനാർ ?" എന്ന ചോദ്യത്തിന്ന് "സോയ" എന്ന് ഭൂരിപക്ഷം ഉത്തരക്കടലാസ്സിലും എഴുതിയിരുന്നുവെന്ന് ടാസ്സ് ഏജൻസി റിപ്പോർട്ട് ചെയ്തിരുന്നു.

വായനക്കാർക്ക് അവർ വായിക്കുന്ന പുസ്തകങ്ങളിലെ പ്രതിപാദ്യവിഷയം കൂടുതൽ ഹൃദിസ്ഥമാക്കാൻ വാദപ്രതിവാദയോഗങ്ങൾ നടത്തുക ഇന്നൊരു പതിവായിട്ടുണ്ട്. ഗോർക്കിയുടെ ശൈശവത്തെക്കുറിച്ചും, ടോൾസ്റ്റോയിയുടെ ശൈശവവും ബാല്യവും എന്ന വിഷയത്തെക്കുറിച്ചും അടുത്തകാലത്തു പൊടിപൊടിച്ച വാദപ്രതിവാദയോഗങ്ങൾ നടന്നിരുന്നു". ഫ്രയർമാന്റെ 'ഡഗ്സിൻഗോ എന്ന പുസ്തകത്തെപ്പററി ഗ്രന്ഥകാരൻകൂടി പങ്കുകൊണ്ട ഒരു വമ്പിച്ച വാദപ്രതിവാദം സെൻട്രൽ ലൈബ്രറി നടത്തിയിരുന്നു.

ഈ വായനശാലകൾ ബാലന്മാരുടെ വിദ്യാലയങ്ങളിലെ പാഠങ്ങൾ പഠിക്കാൻ അവരെ കൂടുതൽ സഹായിക്കുന്നുണ്ട്. സ്കൂൾ കരിക്കുലത്തിനോട് യോജിച്ച പുസ്തകങ്ങൾ അതത് കുട്ടികൾക്ക് തിരഞ്ഞു കൊടുക്കുന്നതിൽ ലൈബ്രറിയൻ കൂടുതൽ ശ്രദ്ധ ചെലുത്താറുണ്ട്.

യുദ്ധത്തോടുകൂടി സോവിയററ്റഷ്യയിലെ മുഴുവൻ ജനതയും രാജ്യരക്ഷക്ക് ജീവൻകൊടുക്കാൻ മുന്നോട്ടിറങ്ങിയെങ്കിൽ അവിടത്തെ ബാലന്മാരും വെറുതെയിരുന്നിട്ടില്ല. "സോയ" മുതലായ കൊച്ചുയോദ്ധാക്കളെ മാതൃഭൂവിന്ന് ബലിയർപ്പിച്ച ബാലൻമാരുടെ ദേശാഭിമാനം അവർ വായിക്കുന്ന പുസ്തകങ്ങളിൽനിന്നുപോലും മനസ്സിലാക്കാം. "സ്റ്റാലിൻ, ചുകപ്പുപടയുടെ ധീരനായ നായകൻ" "നെപ്പോളിയൻ യുദ്ധങ്ങൾ" ഇവയും ഇന്നവരുടെ ഇഷ്ടഗ്രന്ഥങ്ങളാണ്.

ലോകത്തിലെ ഏതൊരു പരിഷ്കൃതജനതയെയും കവച്ചുവെക്കുമാറ് ഉത്തരോത്തരം മുന്നോട്ടുകുതിക്കുന്ന സോവിയററ്ജനത ദേശാഭിമാനത്തിന്റെ കറകളഞ്ഞ സന്താനങ്ങളെ ഒരു ഭാവിതലമുറയായി വളർത്തിക്കൊണ്ടുവരികയാണ്. ഇതിൽ അവിടത്തെ വായനശാലകൾക്കു ഒരു മതിയായ പങ്കുണ്ടെന്നതിന്ന് ഇതെല്ലാം സാക്ഷ്യം വഹിക്കുന്നുണ്ട്.



# ഭർത്തൃക്ഷാമം *

പി. കെ. രാജരാജവർമ്മ

ഇന്ന ലോകമാസകലം പടർന്നുപിടിച്ചിരിക്കുന്ന ഈ ഘോരാഗ്നി ഒരു ദിവസം പൊലിഞ്ഞടങ്ങാതിരിക്കയില്ല. പക്ഷെ, അന്നേയ്ക്കു യൂറോപ്പിലെ ഭൂരിപക്ഷം പുരുഷന്മാരും മരിച്ചൊടുങ്ങിയിട്ടുണ്ടാവും. പുരുഷന്മാരുടെ കുത്തകയായിരുന്ന കച്ചവടം, ഉദ്യോഗം മുതലായ തൊഴിലുകളെല്ലാം സ്ത്രീകൾ കരസ്ഥപ്പെടുത്തുകയും ചെയ്യും. എന്നാൽ ഒരു തൊഴിൽമാത്രം സ്വാധീനമാക്കാൻ അവരെക്കൊണ്ടാവുകയില്ല; ഭർത്താവായിരിക്കുന്ന തൊഴിൽ.

ശാസ്ത്രജ്ഞകളും വൈദ്യവിചക്ഷണകളും രാജ്യകാര്യകോവിദകളും പ്രഭാഷകവിദുഷികളുമെല്ലാം ഭർത്തൃക്ഷാമം പരിഹരിക്കേണ്ട മാർഗ്ഗങ്ങളെക്കുറിച്ചു വൃഥാ തലപുകഞ്ഞു ആലോചിക്കുമായിരിക്കും. ഉചിതമായ സമയത്തു് കാര്യക്ഷമമായി പ്രവർത്തിച്ചിട്ടില്ലെങ്കിൽ യൂറോപ്പിലെ ജനസാമാന്യത്തിന്ന ഒരാപത്തു് —ബങ്കാളിലെ ജനങ്ങൾക്കു ബാധിച്ച ഭക്ഷണദുർഭിക്ഷത്തെ അതിശയിക്കുന്ന ഒരത്യാപത്തു് —നേരിടുന്നതാണ്.

വരാനിരിക്കുന്ന ഭർത്തൃക്ഷാമത്തെ ഭയന്ന സൂത്രക്കാരികളായ പെൺകിടാങ്ങൾ അവിടത്തെ ആചാരമനുസരിച്ചുള്ള പ്രേമോൽപാദനത്തിന്ന കാത്തുനില്ക്കാതെ തന്നെ ബദ്ധപ്പാടോടെ ഭർത്താക്കന്മാരെ കൈവശപ്പെടുത്തിയെന്നുവരാം. മററുള്ളവരും ക്ഷണനേരംകൊണ്ടു തങ്ങളുടെ തെററു മനസ്സിലാക്കി വരന്മാരെ പിടിക്കാൻ ഞാനോ നീയോ എന്ന ഭാവത്തിൽ മുന്നോട്ടുവന്നേക്കാം.

പുരുഷന്മാർക്ക ആരംഭത്തിൽ ഇതൊരു നേരമ്പോക്കായി തോന്നാമെങ്കിലും കണക്കില്ലാത്ത യൌവനയുവതികളുടെ കണ്ണേറും പുഞ്ചിരിയും പിടിച്ചുവലിയും വർദ്ധിച്ചുവരുമ്പോൾ സഹിക്കാൻ കഴിയാത്ത ശല്യമായിത്തീരുന്നതാണ്. എന്തു ചെയ്യണം, എന്തു പറയണം, ആരെ തിരഞ്ഞെടുക്കണം എന്നറിയാതെ മിഴിച്ചുനില്ക്കുകയേ അവർക്ക നിർവ്വാഹമുള്ളൂ. ചുററും വട്ടമിട്ടിരിക്കുന്ന പെൺകൊടികൾ അവരെ നീങ്ങാനും നില്ക്കാനും വിടുകയില്ല. സാധാരണക്കാരായ സ്ത്രീകളുടെ ശല്യമൊഴിക്കാനായി, "പുറത്തുപോയിരിക്കുന്നു", "ഒഴിവില്ല", "അഭിമുഖസംഭാഷണത്തിന്ന 10 പവൻ" എന്നിങ്ങനെയുള്ള ബോർഡുകൾ ആണുങ്ങൾ അവരുടെ വീട്ടുവാതിക്കൽ തൂക്കിയിടേണ്ടിവരുന്നതാണ്.

ആവശ്യത്തിന്ന ലജ്ജാബോധമില്ലാത്തതുകൊണ്ടു്, ഭർത്താക്കന്മാരെ തേടിപ്പിടിക്കുന്നകാര്യത്തിൽ ഏതൊരു തടസ്സത്തെയും യോഷാമണികൾ തട്ടിനീക്കുക തന്നെ ചെയ്യും. ഭർത്താക്കന്മാർക്കുള്ള വില 100 പവൻ 500 പവൻ 1000 പവൻ എന്നിങ്ങനെ ക്രമത്തിൽക്രമത്തിൽ പൊന്തിക്കൊണ്ടിരിക്കുന്നതുമാണ്.

ജാഗരൂകരായ വർത്തക സമ്രാജ്ഞികൾ ഈ സന്ദർഭം പാഴാക്കുകയില്ല. അവരുടെ ഏജൻറുമാർ നോട്ടുകളുടെ കെട്ടോടുകൂടി വീടുവീടാന്തരം നടന്ന നിലവിലുള്ളതിൽ ഇരട്ടിവില കൊടുത്തിട്ടെങ്കിലും കിട്ടാവുന്നിടത്തോളം പുരുഷന്മാരെ ശേഖരിക്കുന്നതാണ്.

## വിലവർദ്ധന

പുരുഷന്മാരുടെ പെട്ടെന്നുള്ള തിരോധാനം അവരുടെ കമ്പോളനിലവാരം വർദ്ധിപ്പിക്കുന്നതാണ്. 5000 പവന ഒരു സാധാരണക്കാരനെ ഭർത്താവായി ലഭിക്കുന്നതു ഭാഗ്യമായിട്ടാണ് ഒരു പെൺകുട്ടി കരുതുക. ഒരൊന്നാന്തരം പുരുഷനാണെങ്കിൽ 10000 പവനായിരിക്കും വില. ഒററക്കണ്ണനോ, പതിമൂക്കനോ, മുടന്തനോ, ബധിരനോ ആണെങ്കിൽ രണ്ടായിരമോ, മൂവായിരമോ പവന കിട്ടിയെന്നും വരാം. കുബേരകളായ അപൂർവ്വം ചിലർക്കല്ലാതെ ഈ സ്ഥിതിയിൽ ഭർത്താവിൻെറ കണികപോലും കാണുവാൻ സാദ്ധ്യമല്ല.

ഈ അവസ്ഥ സമുദായത്തിന്നിടയിൽ വിപ്ലവം വളർത്തുന്നതാണ്. കമ്മ്യൂണിസ്ററുകാരായ പെൺകുട്ടികൾ പറയാൻ തുടങ്ങും, പുരുഷന്മാർ എല്ലാവർക്കും വേണ്ടി സൃഷ്ടിക്കപ്പെട്ടതാണെന്നും അപൂർവ്വം ചില പണക്കാരികളുടെ കുത്തക വസ്തുവായിരിക്കാൻ പാടില്ലെന്നും. കിട്ടാവുന്നേടത്തോളം പുരുഷന്മാരെ തുല്യനിലയിൽ വിതരണം ചെയ്യാനായി അവർ പ്രക്ഷോഭണം നടത്തുകയും ചെയ്യും. ഇതു മതത്തെയും സംസ്കാരത്തെയും സദാചാരത്തെയും എന്നുവേണ്ട നീതിന്യായത്തെത്തന്നെയും ബാധിക്കുന്ന പ്രവൃത്തിയാണെന്ന പറഞ്ഞു ധനവതികൾ ആ പ്രക്ഷോഭത്തെ അടിച്ചമർത്താൻ ശ്രമിക്കാതിരിക്കയുമില്ല.

ഇതിനിടയിൽ ഉന്നതസ്ഥിതിയിലുള്ള വനിതകളുടെ ഗൃഹങ്ങളിൽനിന്ന ഭർത്താക്കന്മാർ മോഷണം ചെയ്യപ്പെട്ട ഒച്ചപ്പാടുണ്ടാക്കുന്ന കേസ്സുകൾ ഉത്ഭവിക്കുന്നതാണ്. പോരെങ്കിൽ ഉദ്യാനങ്ങൾ, വിനോദസ്ഥലങ്ങൾ മുതലായ വിഹാരകേന്ദ്രങ്ങളിൽവെച്ചു ഒരുകൂട്ടം

---

* ഇംഗ്ലീഷിൽനിന്ന.

അത്യധികാരികളായ സ്ത്രീകൾ പുരുഷന്മാരെ തട്ടിക്കൊണ്ടുപോയതായ കേസ്സുകളും ഉണ്ടാകുന്നതായിരിക്കും.

ഉടനടി വേണ്ട നടപടികളെടുത്തിട്ടില്ലെങ്കിൽ ക്ഷേമവും സമാധാനവും നാട്ടിൽനിന്ന് പമ്പകടക്കുന്നതാണെന്ന ഒടുവിൽ ഗവൺമെണ്ടുകൾക്കുതന്നെ ബോധ്യം വരുന്നതാണ്.

## നിയന്ത്രണ നിയമങ്ങൾ

ഒന്നാമതായി ഗവൺമെണ്ട് ഒരു വിലനിയന്ത്രണം കല്പനയായിരിക്കും പുറപ്പെടുവിക്കുക. അതിൽ 1, 2, 3 എന്നീതരം പുരുഷന്മാർക്ക് 500, 300, 100 പവൻ വീതം യഥാക്രമം ഉച്ചമൂല്യം നിശ്ചയിക്കുന്നതാണ്.

പുരുഷന്മാരെ ക്രയവിക്രയം ചെയ്യുന്ന കുബേരകൾ ഈ കല്പനയൊന്നും ഗണ്യമാക്കാൻ പോകുന്നില്ല. ആവശ്യക്കാരികളായ കന്യകാമണികൾ കേവലം അപര്യാപ്തമായ ന. വടിയെന്നു പറഞ്ഞു ഈ കല്പനയെ അപലപിക്കുകയും ചെയ്യും.

തങ്ങൾക്ക് ഇക്കാര്യത്തിലുള്ള പ്രതിപത്തിയെ പ്രകടനം ചെയ്യാനായിക്കൊണ്ട് ഗവൺമെണ്ട് ചില വ്യാജവ്യാപാരിണികളെ, പൂഴ്ത്തിവെച്ചതിനും അമിതാദായമെടുത്തതിനും വേണ്ടി അറസ്റ്റ് ചെയ്യുകയും അവരുടെ പേരിൽ കേസ്സുനടത്തുകയും ചെയ്യുന്നതാണ്. ഇതു ജനങ്ങളുടെ ഇടയിൽ ഒച്ചപ്പാടും വർത്തകലോകത്ത് വെറുപ്പും വിദ്വേഷവും വളർത്തുവാൻ മാത്രമേ ഉപകരിക്കയുള്ളൂ. സ്ത്രീവ്യാപാരികൾ തങ്ങളുടെ അധീനത്തിൽ വന്നിട്ടുള്ള സകല പുരുഷന്മാരേയും കന്ദരങ്ങളുടെയും നിലയറകളുടേയും ഉള്ളിൽ മറച്ചുവെക്കുകയുംചെയ്യും.

ഭർത്താക്കന്മാർക്കുള്ള ക്ഷാമം പതിന്മടങ്ങുവർദ്ധിക്കുന്നതാണ്. സ്ത്രീകളുടെ കഷ്ടപ്പാടും അതോടുകൂടി മൂർദ്ധന്യം പ്രാപിക്കും. പണക്കാരികളായ സ്ത്രീകൾ എല്ലാറ്റിനും ഗവൺമെണ്ടിനെയാണ് കുററപ്പെടുത്തുക.

കൂടുതൽ കർശനമായ നടപടികളെടുക്കാൻ ഗവൺമെണ്ടുകൾ നിർബ്ബന്ധിക്കപ്പെടുന്നതാണ്. 16 വയസ്സിനും 60 വയസ്സിനും മദ്ധ്യത്തിലുള്ള എല്ലാ പുരുഷന്മാരേയും നിശ്ചിതവിലക്കു വാങ്ങിക്കുവാൻ ഗവൺമെണ്ട് കല്പന പുറപ്പെടുവിക്കാതിരിക്കയില്ല അതിനായി പൂർണ്ണാധികാരത്തോടുകൂടിയ ഒരു ഡിപ്പാർട്ടുമെൻറ് അവർ തുറക്കുന്നതാണ്.

ഈ വകുപ്പിലെ ഉദ്യോഗസ്ഥന്മാർക്ക് ധനവാന്മാരാവാൻ എന്തുള്ളൂ പ്രയാസം? ഇപ്പോഴും പണക്കാരികളുടെ കാര്യം മെച്ചംതന്നേയാണ്. ചോർച്ചകളും അഴിമതികളും നടക്കുന്നതോടുകൂടിത്തന്നെ ലക്ഷക്കണക്കിൽ പുരുഷന്മാർ ഗവൺമെണ്ടിൻെറ കൈയിലും വന്നുചേരാതിരിക്കയില്ല. അവർ ആ പുരുഷന്മാരെ തരംതിരിച്ചു വിവിധകേന്ദ്രങ്ങളിലായി സൂക്ഷിക്കുന്നതാണ്. ആകപ്പാടെ കൈവന്നിട്ടുള്ള പുരുഷന്മാരുടെ കണക്കുനോക്കിയാൽ ആവശ്യത്തിൻെറ നാലിലൊന്നു പൂർത്തിയാക്കാൻ അവർ മതിയാകയില്ല. അധികമായി പുരുഷസന്താനങ്ങളെ ഉൽപ്പാദിപ്പിക്കുന്നതിന്നു വേണ്ടി സകല കലാലയങ്ങളും ലേബാറട്ടറികളും അഹന്നിശം പര്യേഷണങ്ങൾ നടത്തിക്കൊണ്ടിരിക്കുന്നതാണ്. 'പുരുഷസന്താനങ്ങളെ ഉൽപ്പാദിപ്പിക്കുക', 'പുരുഷന്മാരെ വളർത്തുക' എന്നീ പദ്ധതികളെല്ലാം ആരംഭിക്കുന്നതാണ്. വൃദ്ധന്മാരെ വീരന്മാരാക്കാനും പ്രായം തികയാത്തവരെ വേഗം വളർത്താനും പ്രത്യേകം തന്നെ വിദഗ്ദ്ധന്മാർ നിശ്ചയിക്കപ്പെടും.

കാലാന്തരത്തിൽ ഗുണപ്രദമായേക്കാവുന്ന ഈ പദ്ധതികളെല്ലാം നിലവിലുണ്ടെങ്കിലുംകൂടി തല്ക്കാലാവശ്യത്തിനായി കുറെ പുരുഷന്മാരെ വിദേശങ്ങളിൽനിന്ന് ഇറക്കുമതിചെയ്യാതെ നിവൃത്തിയില്ല. അതിന്നായി പല രാജ്യങ്ങളിലും അപേക്ഷകളയക്കുന്നതുമാണ്.

സ്റ്റാലിനാണെങ്കിൽ, തൻെറ രാജ്യത്തും ഭർത്തൃക്ഷാമം ചില്ലറയല്ലെന്ന കാരണം പറഞ്ഞു ആ അഭ്യർത്ഥനയെ നിഷേധിക്കയേ ചെയ്യുള്ളൂ. ആളൊന്നിന്നു 10000 ഡോളർ വില നിശ്ചയിച്ചു 20 ലക്ഷം പുരുഷന്മാരെ റൂസ്‌വെൽട്ട് അയച്ചുകൊടുക്കുന്നതാണ്. വെള്ളക്കാരുടെ കാര്യത്തിൽ മി: ചർച്ചിലും ഒഴികഴിവു പറകയേയുള്ളൂ. പക്ഷെ പത്തുലക്ഷം ഇന്ത്യക്കാരെയും പത്തുലക്ഷം ആഫ്രിക്കൻ നീഗ്രോവർഗ്ഗക്കാരെയും 500 പവൻ വീതം വിലയ്ക്കു അയച്ചുകൊടുപ്പാൻ അദ്ദേഹം സമ്മതിക്കുകതന്നെ ചെയ്യും.

ഏതു ജാതിക്കാരായാലും വേണ്ടതില്ല ക്ഷാമബാധിതങ്ങളായ രാജ്യങ്ങൾക്ക് അവരെ സ്വീകരിക്കാതെ തരമില്ലല്ലോ. പിന്നത്തെ പ്രശ്നം ഈ ഭർത്താക്കന്മാരെ വിതരണംചെയ്യുന്നതെങ്ങനെയാണെന്നതാണ്.

## ന്യായമായ വിതരണം

പല പ്ലാനുകളും ആലോചിക്കപ്പെടുകയും പിൻതള്ളപ്പെടുകയുംചെയ്യേണ്ടിവരുന്നതാണ്. ഇന്ത്യയിലെ ഭക്ഷണക്ഷാമത്തെ ആ ഗവൺമെണ്ട് നേരിട്ടതുമെങ്ങനെയെന്നു അവർ പരിശോധിക്കാതിരിക്കയില്ല. അവസാനം, തിരുവിതാംകൂറിൽ സി.പി. രാമസ്വാമിഅയ്യർ കൈക്കൊണ്ട നയമായിരിക്കും അവർക്കു പ്രായോഗികമായിതോന്നുക. ആദ്യമായി ഗ്രാമങ്ങളിലും പിന്നീടു എല്ലായിടത്തും റേഷനിംഗ് ഏർപ്പെടുത്തുന്നതാണ്. പക്ഷെ, അപ്പോഴും ഒരു വിഷമം നേരിടാനുണ്ട്. പുരുഷന്മാർ അരിയും ആട്ടയുംപോലെ ഭേദിച്ചു പങ്കിടാ

വുന്ന ഒരു വസ്തുവല്ലല്ലോ. അതുകൊണ്ടു, ഉപഭോക്താക്കളായ സ്ത്രീകളെ ഒരു യൂണിററായും ഭോഗ്യവസ്തുവായ പുരുഷന്മാരെ മറെറാരു യൂണിററായും തരംതിരിക്കേണ്ടിവരും. പന്ത്രണ്ടുപേരടങ്ങിയ ഒരു സ്ത്രീയൂണിററിന്നു, മൂന്നു വെള്ളക്കാരൻ ഒരു ഇന്ത്യക്കാരൻ ഒരു ആഫ്രിക്കക്കാരൻ ഇങ്ങനെ അഞ്ചുപേരാംകൊള്ളുന്ന ഒരു പുരുഷയൂണിററാണു് നിശ്ചയിക്കപ്പെടുന്നതു്.

സ്ത്രീയൂണിററു വെള്ളക്കാരായ പുരുഷന്മാരെ കൊടുത്തക്ഷണംതന്നെ സ്വീകരിക്കുന്നതാണു്. എന്നാൽ തവിട്ടുനിറക്കാരൻെറയും കറുത്തവൻെറയും നേരെ അവർ മിഴിച്ചുനോക്കിക്കൊണ്ടിരിക്കും. ഒരുവൾ നിറം കൈയിന്മേൽ പററുന്നുണ്ടോ എന്നു അറിയാനായി അവരെ ഒന്നു തൊട്ടുനോക്കും. മറെറാരുത്തി അവരുടെ വാസന അറിയാനായി ഒന്നു മണത്തുനോക്കും. വേറെ ഒരുവൾ അവരുമായി സംഭാഷണംചെയ്യാൻ ശ്രമിക്കും. ശേഷിച്ച സ്ത്രീകൾ അവരുടെനേരെ ദൃഷ്ടിവിക്ഷേപം ചെയ്യുകയും പുഞ്ചിരിപൊഴിക്കുകയുംചെയ്യും.

### കലപ്പ്

കുബേരകളായ സ്ത്രീകൾ വെള്ളക്കാരെയുംകൂട്ടി വീട്ടുകളിലേക്കു പോകുമ്പോൾ ദരിദ്രകളും കനത്തതുക കൊടുക്കാൻ കഴിയാത്തവരുമായവർ ഈ നിറംകലന്ന പുരുഷന്മാരെ സ്വീകരിക്കാൻ നിർബ്ബന്ധിതരാവുന്നതാണു്. എങ്കിലുമവർ കോഴകൊടുത്തു അവരെ മാററിവാങ്ങാൻ ശ്രമിക്കാതിരിക്കയില്ല.

ഒടുക്കം, ഇതിൻെറ ഫലമായി ഗവമ്മേണ്ടിൻെറ സ്റ്റോക്കിൽ ഇരുണ്ടവർ കുറച്ചധികം ബാക്കിയാകുന്നതാണു്. അപ്പോൾ ഇരുണ്ട പുരുഷന്മാരെ സ്വീകരിക്കാത്ത ഉപഭോക്തൃയൂണിററുകൾക്കു വെളുത്തവരെ കൊടുക്കുന്നതല്ലെന്നു പുതിയൊരു കല്പന ഗവമ്മേണ്ടിൽനിന്നു പുറപ്പെടുന്നതായിരിക്കും.

ഇരുണ്ട പുരുഷന്മാരുടെ ഉപയോഗയോഗ്യതയെ ബോദ്ധ്യപ്പെടുത്താനായി ശക്തിമത്തായ പ്രചാരവേല ഒരു ഭാഗത്തു് ആരംഭിച്ചിട്ടുണ്ടാകും. പ്രസ്സുകൾ, പ്രസംഗമണ്ഡപങ്ങൾ, റേഡിയോ സ്റ്റേഷനുകൾ എന്നിവടങ്ങളിൽനിന്നെല്ലാം ഇരുണ്ടവരെപ്പററിയുള്ള ഗുണവർണ്ണനകൾ കേൾക്കാവുന്നതാണു്. ഇരുണ്ടവരെ ഉപയോഗപ്പെടുത്തേണ്ട മാർഗ്ഗങ്ങൾ നിർദ്ദേശിക്കുന്ന പരസ്യങ്ങളും ലഘുലേഖകളും ധാരാളമായി പ്രചരിപ്പിക്കപ്പെടും. ക്രമത്തിൽ, അരിഭുക്കുകളായ കേരളനിവാസികൾ കോതമ്പ്, ബജറ, ജവാർ മുതലായതിനോടു പരിചയപ്പെട്ടതുപോലെ യൂറോപ്പ്യൻ സ്ത്രീകൾ ഇരുണ്ട പുരുഷന്മാരോടും പരിചയപ്പെടുന്നതാണു്.

എന്നാലും വിഷമം അവസാനിക്കാൻപോകുന്നില്ല. ബജറയും ജവാറും അതിസാരം വയറുവേദന മു-
തലായ സുഖക്കേടുകൾമാത്രമേ ഉണ്ടാക്കുകയുള്ളുവെങ്കിലും റേഷൻകിട്ടുന്ന ഭർത്താക്കന്മാർ ഭയങ്കരമായ ഉപദ്രവങ്ങൾക്കു കാരണമാകുന്നതാണു്. അവരുടെ ചിന്ത, നോട്ടം, വാക്കു, പ്രവൃത്തി എന്നിവയെല്ലാം തങ്ങളുടെ അധീകൃത യൂണിററുകളുടെ പുറത്തേക്കും വ്യാപിക്കുന്നതായിരിക്കും. എന്നു മാത്രമല്ല, യൂണിററിന്നകത്തുതന്നെ അവരുടെ പെരുമാററം പക്ഷപാതപരമായിരിക്കാവുന്നതുകൊണ്ടു ചിലരിലതു വെറുപ്പും വിദ്വേഷവും അസൂയയും ജനിപ്പിക്കുന്നതാണു്. അപ്പോൾ ഭർത്താക്കന്മാരുടെ പെരുമാററത്തിനും പ്രവൃത്തികൾക്കുംകൂടി ചില നിയന്ത്രണങ്ങൾ ആവശ്യമായിത്തീരും. അതുകൊണ്ടല്ലാതെ റേഷ്യനിംഗ് സമ്പ്രദായം വിജയപ്രദമാവുകയില്ല.

### ഇന്ത്യയിലെ പ്രത്യാഘാതം

യൂറോപ്പിലെ ഭർത്തൃക്ഷാമം ഇന്ത്യയിലും ചില പ്രത്യാഘാതങ്ങളുണ്ടാക്കുന്നതാണു്. ഭർത്താക്കന്മാർക്കു വില കൂടുതൽ ഇവിടെയും വന്നുകൂടായ്കയില്ല. നല്ല വിലയും ഓവർസീസ് അലവൻസും കൊടുക്കാമെന്നു പറഞ്ഞു ഗവമ്മേണ്ടു പുരുഷന്മാരെ ആകർഷിക്കാൻ തുടങ്ങുമ്പോൾ യുവാക്കന്മാർ കൂട്ടംകൂട്ടമായി റിക്രൂട്ടിംഗ് ആഫീസ്സുകളിലേക്കു വരുന്നതു കാണാം. ചിലർ അത്തരണത്തിൽ തങ്ങളുടെ നിലവിലുള്ള ഭാര്യമാരെ ഉപേക്ഷിച്ചവരുമുണ്ടാകും. വേറെ ചിലർ സ്വകുടുംബത്തെ രക്ഷിക്കാൻ വേണ്ടിയാണു് തങ്ങളീ പ്രയാസമേറിയ കടലിന്നപ്പുറത്തുള്ള ജോലിക്കു പോകുന്നതെന്നു വാദിക്കുന്നവരുമുണ്ടായേക്കാം. പ്രേമലോലരായ യുവാക്കന്മാരും തഞ്ചംപോലെ റിക്രൂട്ടിംഗ് ആഫീസ്സിലേക്കു നുഴഞ്ഞുകയറാൻ എളുപ്പമുണ്ടു്.

വിവാഹിതരായ പുരുഷന്മാരെ റിക്രൂട്ടുചെയ്യുന്നതു അക്രമമാണെന്നും അതു ഇന്ത്യൻസംസ്കാരത്തെയും സദാചാരത്തെയും വഷളാക്കുന്നതാണെന്നും ഭാരതീയ വൈവാഹികജീവിതത്തെ അതു അലങ്കോലപ്പെടുത്തുമെന്നും മററും പറഞ്ഞു 'അഖില ഭാരതഭാര്യാ'സമ്മേളനം ഇന്ത്യാഗവമ്മേണ്ടിൻെറ പ്രവൃത്തിയെ പ്രതിഷേധിക്കാതിരിക്കയില്ല. ആളെച്ചേർക്കൽ നിറുത്താൻ നിവൃത്തിയില്ലെങ്കിൽ അതു അവിവാഹിതരെ മാത്രം ബാധിക്കുന്നനിലയിൽ നിയന്ത്രിക്കേണ്ടതാണെന്നു അവർ വൈസ്രോയിക്കു കമ്പി അടിക്കുന്നതുമാണു്.

അഖിലഭാരതകന്യകാസമ്മേളനം അഖിലഭാരതഭാര്യാസമ്മേളനത്തിൻെറ പ്രമേയങ്ങളെയും ആവശ്യങ്ങളെയും കഠിനമായെതിർക്കുന്നതാണു്. അവിവാഹിതരെ റിക്രൂട്ട്ചെയ്യുന്നതു്. ഉടനടി നിറുത്തിയിട്ടില്ലെങ്കിൽ തങ്ങൾ ഭർത്താക്കന്മാരില്ലാതെ നരകിച്ചു

നരച്ചുമരിക്കേണ്ടിവരുമെന്നായിരിക്കും അവരുടെ വാദം. വിവാഹിതരായ സ്ത്രീകൾ കുറച്ചുകാലത്തേക്കെങ്കിലും ഭർത്തൃസുഖം അനുഭവിച്ചവരായതുകൊണ്ടു വിരഹക്ലേശം അവർക്കു സാരമുള്ളതായിരിക്കയില്ലെന്നും അതിനാൽ മേലാൽ വിവാഹിതരായ പുരുഷന്മാരെ മാത്രമെ റിക്രൂട്ട് ചെയ്യാൻ പാടുള്ളുവെന്നും അവർ അഭിപ്രായപ്പെടുന്നതാണ്. അവർ പിക്കററ നടത്താനും സത്യാഗ്രഹമനുഷ്ഠിക്കാനും വേണ്ടി സംഘടിക്കുന്നതുമായിരിക്കും.

രാജ്യത്തു അങ്ങിങ്ങോളം അസമാധാനവും അസന്തുഷ്ടിയും നടമാടുന്നതാണ്. സമാധാനം പാലിക്കുനായി ഗവർമ്മെണ്ടു വേണ്ട കരുതലുകൾ ചെയ്യേണ്ടിവരും. എല്ലാ പുരുഷന്മാരേയും കേന്ദ്രവനിതാസംഘടനയുടെ നിയന്ത്രണത്തിനു വിധേയരാക്കേണ്ടതാണെന്നും എല്ലാ ഭർത്താക്കന്മാരും ഭാര്യമാരുടെ ചൊല്പടിക്കു നടക്കേണ്ടതാണെന്നും ഗവർമ്മെണ്ടു ആജ്ഞാപിക്കുന്നതാണ്.

ഭർത്തൃക്ഷാമത്തെ പരിഹരിക്കാനായി 'പുരുഷസംവർദ്ധക പദ്ധതി' ഇപ്പോൾതന്നെ ലോകമൊട്ടുക്കും നടപ്പാക്കാൻ ശ്രമിക്കുന്നതു ബുദ്ധിപൂർവ്വമായിരിക്കും.

---

# വധശിക്ഷയിലെ മനുഷ്യത്വം

വറുഗീസ് കളത്തിൽ എം. ഏ.

തൂക്കുമരത്തിൽ പിടലിക്കു പാശം മുറുകി പൈശാചികമായ ഗോഷ്ടികൾ കാണിച്ചു മരണമടയുന്ന സഹോദരങ്ങളുടെ ദയനീയമായ സ്ഥിതിക്കു മാററം വരുത്തേണമെന്നു് കഴിഞ്ഞ കുറേ വർഷങ്ങളായി പല രാഷ്ട്രനേതാക്കളും ആഗ്രഹിച്ചിരുന്നു. അതിൻെറ ഫലമായിട്ടാണ് അമേരിക്കയിൽ വൈദ്യുത വധശിക്ഷ നടപ്പിലാക്കിയതു്. തൂക്കിക്കൊല്ലുന്നതു് നീചവും കൈരാതികവുമായ ഒരു പ്രവൃത്തി ആണെന്നു് ഫ്രെഞ്ചു നിയമജ്ഞന്മാർക്കു് വളരെ മുമ്പുതന്നെ ബോദ്ധ്യമായി. അതിനാൽ "വധശിക്ഷയ്ക്കു വിധിക്കപ്പെടുന്നവരുടെ ശിരസ്സു് ഛേദിച്ചുകളയണം"മെന്നു് ഫ്രെഞ്ചു ശിക്ഷാ നിയമത്തിൻെറ 12-ാംവകുപ്പിൽ വ്യവസ്ഥ ചെയ്തിരിക്കുന്നു. ഈ നിയമമനുസരിച്ചു് മഴുകൊണ്ടു് ഒരാൾ ശിരച്ഛേദം ചെയ്യുകയെന്നതായിരുന്നു ഫ്രാൻസിലെ പതിവു്. ഇപ്പോൾ "ഗില്ലററിൻ" എന്നൊരുതരം യന്ത്രം ഉപയോഗിച്ചാണ് അവിടെ ശിരച്ഛേദം ചെയ്തുവരുന്നതു്.

ഡോ: ഗില്ലററിൻ എന്ന മഹാത്മാവിൻെറ പേരാണു് ഈ യന്ത്രത്തിനു നൽകിയിരിക്കുന്നതു്. അതിനാൽ അദ്ദേഹമാണ് ഈ യന്ത്രം കണ്ടുപിടിച്ചതെന്നു പലരും ധരിച്ചുവരുന്നു. മഴുകൊണ്ടു് ഒരാൾ തലവെട്ടിക്കളയുന്നതു് ശരിയല്ലെന്നും, ശിരച്ഛേദം ഒരു യന്ത്രംമൂലം നിർവ്വഹിക്കേണ്ടതാണെന്നുമുള്ള നിയമം നിർമ്മിക്കുന്നതിനു് കാരണഭൂതൻ ഡോ: ഗില്ലററിൻ ആയിരുന്നു. അതിനാൽ യന്ത്രം നിർമ്മിച്ചുകഴിഞ്ഞപ്പോൾ അദ്ദേഹത്തിൻെറ പേരു് യന്ത്രത്തിനു് നൽകുകയാണുണ്ടായതു്.

ഇതുപോലെയുള്ള യന്ത്രങ്ങൾ മററു ചില രാജ്യങ്ങളിലും ഉപയോഗിച്ചിട്ടുണ്ടു്. ആർഗിൽ പ്രഭുവിനേയും അദ്ദേഹത്തിൻെറ മകനേയും വധിക്കുവാൻ സ്കോട്ടിഷ് ജനത ഒരു വധയന്ത്രം കണ്ടുപിടിച്ചു. പാരീസിലെ സർജൻസ് കോളജിൻെറ സെക്രട്ടറിയായിരുന്ന ഡോക്ടർ ലൂയി എന്ന ശാസ്ത്രജ്ഞൻ സ്കോട്ടിഷ് വധയന്ത്രത്തിൽ ചില പരിഷ്കാരങ്ങൾ വരുത്തി. അദ്ദേഹം കണ്ടുപിടിച്ച ഈ യന്ത്രത്തെയാണ് ഇപ്പോൾ ഗില്ലററിൻ എന്നു വിളിച്ചു വരുന്നതു്.

പുരാതനകാലത്തു് വധശിക്ഷ പല വിധത്തിലും നടന്നുകൊണ്ടിരുന്നു. തൂക്കുമരത്തിൻ (കുരിശിൽ) തറയ്ക്കുക, വന്യമൃഗങ്ങൾക്കു വിട്ടുകൊടുക്കുക, ജീവനോടെ തൊലിയുരിക്കുക, ഇരിമ്പുപലകമേലിട്ടു വറക്കുക ഇങ്ങിനെ രാക്ഷസീയമായ ശിക്ഷാസമ്പ്രദായം ഓരോ രാജ്യത്തും നടപ്പിലിരുന്നു. ക്രിസ്തുവിനെ കുരിശിൽ തറച്ചതും, അദ്ദേഹത്തിൻെറ അനുയായികളിൽ പലരേയും റോമാചക്രവർത്തിയുടെ വന്യമൃഗശാലയിലേക്കു എറിഞ്ഞുകൊടുത്തതും ഇവിടെ ഉദാഹരിക്കാവുന്നതാണ്. മരണശിക്ഷയുടെ ഉദ്ദേശത്തെക്കുറിച്ചു അഭിപ്രായവ്യത്യാസമുണ്ടു്. ഏതു കുററം ചെയ്താലും അതിനു പകരമായി കുററവാളി കഷ്ടപ്പെടേണമെന്നു ചില നിയമജ്ഞന്മാർ കരുതുന്നു.

ആദിമയഹൂദനിയമത്തിലും, മുസ്ലിം നിയമത്തിലും, മനുവിൻെറ നിയമങ്ങളിലും, ചാണക്യൻെറ നിയമങ്ങളിലും ഇതിനു ഉദാഹരണങ്ങൾ കാണാവുന്നതാണ്. ഒരു സാധനം ഒരാൾ മോഷ്ടിച്ചെടുത്താൽ, അയാളുടെ കൈ വെട്ടിക്കളയുക, ഒരാൾ വേറൊരാളുടെ കണ്ണു ചൂഴ്ന്നെടുത്താൽ, കുററവാളിയുടെ കണ്ണു ചൂഴ്ന്നെടുക്കുക, എന്നീ വിധത്തിലുള്ള ശിക്ഷകൾ പ്രതികാരഭാവത്തിലുള്ളതാണ്. അതുപോലെയാണ് കൊലപാതകം ചെയ്യുന്നവനെ വധിക്കണമെന്നുള്ള വിധി. പ്രതികാരഭാവത്തിൽ വധശിക്ഷയെക്കുറിച്ചു വിചാരിക്കുന്നപക്ഷം, അതു് ഏററവും വേദനാജനകമായ രീതിയിൽ ചെയ്യണമെന്നുമാത്രമേ അഭിപ്രായപ്പെടുവാൻ ന്യായമുള്ളു.

സമുദായത്തിൽ ഒരു കൊലപാതകി ജീവിക്കുന്നതു് ഹാനികരമാകയാൽ, അവനെ എന്നന്നേക്കുമായി സമുദായത്തിൽ നിന്നു നീക്കിക്കളയേണ്ടതാണെന്നു നിയമജ്ഞന്മാർ ഉദ്ദേശിച്ചിരിക്കാം. അങ്ങനെയാണെങ്കിൽ, അവനു ഏററവും വേദന കുറഞ്ഞ മാർഗ്ഗത്തിൽക്കൂടി, അവൻെറ ജീവനെ എടുത്തുകളയുന്നതു് കേവലം മനുഷ്യധർമ്മം മാത്രമാണ്.

ഫ്രാൻസിലെ ഗില്ലററിൻ എന്ന വധയന്ത്രം മുഖാന്തരം നിരവധി ഘാതകന്മാരെ വധിച്ചിട്ടുള്ള ആളും, അതിനാൽ കുററവാളികളെക്കുറിച്ചും അവരുടെ അന്ത്യവിചാരങ്ങളെക്കുറിച്ചും പഠിക്കുവാൻ അവസരം ലഭിച്ചിട്ടുള്ള ദേഹവുമായ എം. ഡെയ്ബ്ളർ വധശിക്ഷയുടെ കാഠിന്യം കുറയ്ക്കേണ്ടുന്ന ആവശ്യകതയെക്കുറിച്ചു് ഒരിക്കൽ പ്രസ്താവിക്കയുണ്ടായി. "വധശിക്ഷയുടെ പ്രയോഗത്തിൽ പല വ്യത്യാസങ്ങളും പല രാജ്യങ്ങളിലും ചെയ്യേണ്ടതായിട്ടുണ്ടു്. ഏററവും മനു

ഷ്യത്വത്തോടുകൂടി വധശിക്ഷ പ്രയോഗിക്കാവുന്നത് ഗില്ലററിൽ എന്ന വധയന്ത്രം മുഖാന്തരമാണ്. കാരണം, മരണം ഞൊടിക്കുള്ളിൽ കഴിയുന്നു. തുറന്നസ്ഥലത്ത് വെളിച്ചമുള്ളിടത്തുവെച്ച് മരിക്കുവാൻ പലരും ആഗ്രഹിക്കുന്നവരാണെന്ന് എനിക്കു തോന്നുന്നു. ഫ്രാൻസ് ഒഴിച്ച് മററുപല രാജ്യങ്ങളിലും വധശിക്ഷ നടത്തുന്നത് മങ്ങിയ വെളിച്ചത്തോടുകൂടിയ അറകളിലോ മുറികളിലോ വെച്ചാണ്.

വധശിക്ഷയ്ക്കു വിധിച്ചുകഴിഞ്ഞാൽ പിന്നെ ഏററവും വേഗത്തിൽ ശിക്ഷ നടപ്പിൽ വരുത്തണമെന്ന് എം. ഡെയ്സ്ലർ അഭിപ്രായപ്പെടുന്നു. വധശിക്ഷയിൽ പ്രതികാര മനോഭാവമല്ല ഉള്ളതെന്നും, മററുള്ളവർ കൊലപാതകം ചെയ്യുന്നതിനെ തടയുവാൻവേണ്ടി ചെയ്യുന്ന ഒരു കൃത്യമാണതെന്നും അദ്ദേഹം അഭിപ്രായപ്പെടുന്നു.

അമേരിക്കയിലെ വൈദ്യുത വധത്തിനെക്കാളും നമ്മുടെ രാജ്യത്തു നടപ്പിലിരിക്കുന്ന തൂക്കിവധത്തിനെക്കാളും, സഹജീവിസ്നേഹം കൂടുതൽ കാണുന്നത് "ഗില്ലററിൽ" വധത്തിലാണെന്ന് ഫ്രാൻസിലെ വിദഗ്ദ്ധന്മാർ വിശ്വസിക്കുന്നു. ഇംഗ്ലണ്ടിലെ ചാർൾസ് രാജാവ് തൂക്കമരത്തെക്കാളും മറെറന്തൊരു വധോപകരണത്തെക്കാളും "ഗില്ലററിൻ" ഇഷ്ടപ്പെട്ടമായിരുന്നുവെന്നു ജോർജ്ജ് ഡിപാക്ക് എന്ന ഫ്രഞ്ചു പത്രലേഖകൻ അഭിപ്രായപ്പെടുന്നു. വധശിക്ഷ നിർത്തുന്ന കാര്യത്തെ ഫ്രഞ്ചുകാർ അനുകൂലിക്കുന്നില്ല

മനശ്ശാസ്ത്രവും, രാഷ്ട്രശാസ്ത്രവും സമുദായശാസ്ത്രവും പുരോഗമിച്ചതോടുകൂടി വധശിക്ഷയില്ലാതെതന്നെ രാജ്യത്തു സമാധാനപരിപാലനം സാധിക്കുമെന്ന് ആളുകൾക്കു ബോദ്ധ്യമായിത്തുടങ്ങി. റഷ്യയിൽ വധശിക്ഷ നിർത്തിയിട്ടു വളരെ വർഷങ്ങളായി. തിരുവിതാംകൂറിലെ വധശിക്ഷാബഹിഷ്കരണം വളരെ ഒച്ചപ്പാടുണ്ടാക്കികഴിഞ്ഞു. രാഷ്ട്രീയകുററം ചെയ്യുന്നവർക്ക് ഇപ്പോഴും തിരുവിതാംകൂറിൽ വധശിക്ഷയുണ്ട്. കൊലപാതകികൾക്കു മാത്രമെ വധശിക്ഷയിൽനിന്നു മോചനം ലഭിച്ചിട്ടുള്ളു.

യാതൊരു കാരണവശാലും വധശിക്ഷ നൽകരുതെന്നാണ് മഹാത്മാഗാന്ധിയുടെ അഭിപ്രായം. പ്രത്യേകിച്ച്, വികാരക്ഷുബ്ധമായ ജനക്കൂട്ടത്തിന്നിടയിൽ വെച്ചു മതിമറന്നു അവിവേകം പ്രവർത്തിക്കുന്നവരെ വധശിക്ഷയിൽനിന്നു ഒഴിവാക്കണമെന്ന് അദ്ദേഹം അഭിപ്രായപ്പെടുന്നു.

അക്രമമനസ്ഥിതിയുള്ളവരെ യഥായോഗ്യം സമുദായത്തിലെ അംഗങ്ങളാക്കിത്തീർക്കുവാൻ ശാസ്ത്രീയമായ രീതിയിൽ മനുഷ്യത്വത്തോടുകൂടി രാഷ്ട്രനേതാക്കളും നിയമജ്ഞന്മാരും ചിന്തിക്കേണ്ടകാലം അതിക്രമിച്ചിരിക്കുന്നു.

## ബാലപംക്തി

# മൂന്നു മുസ്ലിം രാജ്യങ്ങൾ

(സി. പി. ശർമ്മ, ബി. എ., എൽ. ടി.)

ഏഷ്യാവൻകരയുടെ പടിഞ്ഞാറും തെക്കുമായി കിടക്കുന്ന മൂന്നു മുസ്ലിം രാജ്യങ്ങളാണ് തുർക്കിയും അറേബിയയും പേർഷ്യയും. അവിടത്തെ ജനങ്ങൾ ഏതാണ്ട് തവിട്ടുനിറത്തോടുകൂടിയവരും ബലിഷ്ഠന്മാരുമാണ്. ഒരു കാലത്തു പൌരസ്ത്യസംസ്കാരം കുടികൊണ്ടിരുന്നത് ഈ രാജ്യങ്ങളിലായിരുന്നു. അവർ പരിഷ്കൃതജീവിതത്തിൽ ആധുനികയൂറോപ്യരെപ്പോലും ലജ്ജിപ്പിക്കത്തക്ക ഔന്നതസ്ഥാനം പ്രാപിച്ചിരുന്നുവെന്ന് ചരിത്രം ഘോഷിക്കുന്നു. കാലക്രമത്തിൽ മററു പൂർവ്വരാജ്യങ്ങളിലെപ്പോലെ ഈ രാജ്യങ്ങളിലേയും പരിഷ്കാരം ക്ഷയിച്ചു.

എന്നാൽ ഇന്നാകട്ടെ, മതകാര്യത്തിലൊഴിച്ച് മററൊന്നിലും അവർ യൂറോപ്യൻ ജനതയിൽനിന്ന് അധികം വ്യത്യസ്തരല്ല. അവരുടെ തവിട്ടുനിറം സ്പെയിനിലേയോ ഇററലിയിലേയോ വെള്ളക്കാരുടേതിനെക്കാൾ ഇരുണ്ടതല്ല. വസ്ത്രധാരണസമ്പ്രദായത്തിലും അവർ പാശ്ചാത്യരെയാണ് അനുകരിച്ചിട്ടുള്ളത്. സ്ത്രീകൾ വീതിയുള്ള കാലുറകൾ പണ്ടു ധരിച്ചിരുന്നത് ഇന്നു വേണ്ടെന്നു വെച്ചിരിക്കുന്നു. പുരുഷന്മാരുടെ വസ്ത്രധാരണം പാശ്ചാത്യരുടെ കാലുറയും കുപ്പായങ്ങളുമാണ്. പണ്ടത്തെ ആളുകൾ ധരിച്ചിരുന്ന സഞ്ചിപോലെയുള്ള കാലുറകളും നീണ്ടിഴഞ്ഞ കുപ്പായവും ഇന്ന് അന്തർദ്ധാനം ചെയ്തുകഴിഞ്ഞു. മുമ്പത്തെ തലക്കെട്ടിന്റെസ്ഥാനം ഭംഗിയുള്ള തൊപ്പികളും ഹാററുകളുമാണ് കൈക്കൊണ്ടിരിക്കുന്നത്.

### തുർക്കികൾ

തുർക്കികൾ നാം ചിലപ്പോൾ 'ഏഷ്യാമൈനർ' എന്നു വിളിക്കുന്ന അനാത്തോലിയായിൽ വസിക്കുന്നു. ഒരുകാലത്തു അവർ വളരെ ശക്തന്മാരായിരുന്നു. മദ്ധ്യേഷ്യയിൽനിന്ന് അവർ യൂറോപ്പിലേക്കു കടക്കുകയും അവിടത്തെ പല രാജ്യങ്ങളും കീഴടക്കുകയും ചെയ്തു. അന്നു യൂറോപ്പിലെ സംസ്കാരകേന്ദ്രമായിരുന്ന കോൺസ്റ്റാൻടിനോപ്പിളിനെ 1453-ൽ തുർക്കികൾ കീഴടക്കുകയും അടുത്ത അഞ്ചുനൂററാണ്ടുകാലം അതിനെ തങ്ങളുടെ തലസ്ഥാനമാക്കുകയും ചെയ്തു. അവിടെനിന്ന് യൂറോപ്പിലെ പല രാജ്യങ്ങളേയും അവർ ആക്രമിച്ചു.

യൂറോപ്യൻ സമ്പർക്കംകൊണ്ട് അവർ ഏഷ്യയിലെ ജീവിത സമ്പ്രദായങ്ങളിൽനിന്നു ക്രമേണ അകന്നു. അവർ യൂറോപ്യൻ സ്ത്രീകളെ വിവാഹം ചെയ്തു. കഴിഞ്ഞ ലോകമഹായുദ്ധത്തിൽ അവർ ബ്രിട്ടനെതിരായി യുദ്ധംചെയ്കയും ഫീൽഡ്മാർഷൽ അല്ലൻബിപ്രഭു തുർക്കികളെ തോല്പിച്ച് അവരുടെ വമ്പിച്ച സാമ്രാജ്യം തകർക്കുകയുംചെയ്തു. തുർക്കികൾ തങ്ങളുടെ തലസ്ഥാനത്തിന്റെ പേർ ഇസ്തംബൂൾ എന്നാക്കി.

ഈ പരാജയം തുർക്കികളെ വല്ലാതെ അഭിമാനക്ഷതരാക്കിത്തീർത്തു. പക്ഷെ ഇക്കാലത്ത് കമാൽപാഷ എന്ന ഒരു പ്രാപ്തനായ നേതാവ് ആവിർഭവിക്കുകയും അദ്ദേഹം അവരുടെ സാമ്രാജ്യതൃഷ്ണയെ നശിപ്പിക്കാൻ പരിശ്രമിക്കുകയും ചെയ്തു. അന്യ രാജ്യങ്ങളെ കീഴടക്കുന്നതിനു പകരം സ്വന്തംരാജ്യത്തെ ഉന്നതിയിൽ കൊണ്ടുവന്ന് ശക്തിമത്താക്കിത്തീർപ്പാൻ അദ്ദേഹം തന്റെ നാട്ടുകാരെ ഉൽബോധിപ്പിച്ചു. ഇക്കാലത്ത് തുർക്കികളുടെ ശക്തിയെല്ലാം ക്ഷയിച്ചുകഴിഞ്ഞുവെന്നു വിചാരിച്ച് ഗ്രീക്കുകാർ അനാത്തോലിയായിൽ ആധിപത്യം സ്ഥാപിക്കാൻവേണ്ടി തുർക്കിയെ ആക്രമിച്ചു. എന്നാൽ ധീരനായ കമാൽ ഒരു സൈന്യത്തെ ശേഖരിച്ച് ഗ്രീക്കുകാരെ ഓടിച്ചു. തുർക്കികൾക്ക് ഒരു പുതിയ ഉണർവും ജീവനും ആത്മവിശ്വാസവും ഉണ്ടായിത്തീരുകയും അവർ കമാലിനെ തങ്ങളുടെ നേതാവാക്കുകയും ചെയ്തു.

കമാൽപാഷയുടെ കീഴിൽ തുർക്കി പുരോഗതിപ്രാപിച്ചതിന്റെ ചരിത്രം ലോകത്തിലെ ആശ്ചര്യകരമായ സംഭവങ്ങളിൽ ഒന്നാണ്. ക്ഷയിച്ചുപോയ ഒരു രാജ്യത്തിലെ ജനങ്ങളാണെന്ന ബോധം അദ്ദേഹം തന്റെ നാട്ടുകാരിൽ തീരെ ഇല്ലാതാക്കി. തുർക്കിയെ ഒരു പുതിയ രാജ്യമായി മാററി. തലക്കെട്ടോ പണ്ടത്തെ തൊപ്പിയോ ധരിക്കുന്ന ആളുകളെ തൂക്കിക്കൊല്ലുന്നതാണെന്ന് അദ്ദേഹം വിളംബരംചെയ്തു. ജനങ്ങളെല്ലാം തങ്ങളെ കീഴടക്കിയ യൂറോപ്യന്മാരുടെ രീതിയിൽ

വസ്ത്രധാരണം ചെയ്യാൻ നിർബ്ബന്ധിതരായി. വലത്തുനിന്ന് ഇടത്തോട്ടുള്ള അറബി ഭാഷയിലുള്ള എഴുത്തിനു പകരം അദ്ദേഹം ജനങ്ങളെ റോമൻ ലിപികൾ പഠിപ്പിച്ചു. എല്ലാവർക്കും സ്വന്തം പേരിനു പുറമെ ഒരു കുടുംബപ്പേർ കൂടി വേണമെന്ന് അദ്ദേഹം ആവശ്യപ്പെടുകയും താൻ 'അത്താതുർക്ക്' (തുർക്കിയുടെ പിതാവ്) എന്ന സ്ഥാനപ്പേർ സ്വീകരിക്കുകയും ചെയ്തു. തുർക്കി ഇന്നത്തെ ശക്തങ്ങളായ രാജ്യങ്ങളിൽ പ്രധാനപ്പെട്ട ഒന്നായി മാറി. തുർക്കിക്ക് വളരെ ശോഭനമായ ഒരു ഭാവിയാണുള്ളതെന്ന് ആർക്കും ധൈര്യപൂർവ്വം പ്രവചിക്കാം.

### അറേബിയ

അറബിവംശക്കാർ തുർക്കികളിൽനിന്നു മോചനം പ്രാപിച്ചത് രണ്ടുകൂട്ടർക്കും ഗുണകരമായിത്തീർന്നു. അറബി രാജ്യങ്ങൾ ഇറാഖ് (പണ്ടത്തെ മെസൊപ്പൊട്ടോമിയ), സിറിയ, പാലസ്തീൻ, അറേബിയ ഇവയാണ്.

അറേബ്യ ചുട്ടുപഴുത്ത മണൽനിറഞ്ഞ ഒരു മരുഭൂമിയാണല്ലോ. അറേബിയയിൽ പണ്ട് അനവധി ചെറുരാഷ്ട്രങ്ങളുണ്ടായിരുന്നു. അറേബിയയിലും ഇബ്നുസൗദ് രാജാവ് എന്ന ഒരു പ്രബല നേതാവുണ്ടാകുകയും അദ്ദേഹം ചുറ്റുമുള്ള ചെറുരാഷ്ട്രങ്ങളെ ഒന്നിച്ചുചേർത്ത് ഒരു വലിയ അറബി രാഷ്ട്രം സ്ഥാപിക്കുകയും ചെയ്തു.

അറേബിയയ്ക്കു ലോകമഹായുദ്ധംവരെ പറയത്തക്ക യാതൊരു പുരോഗതിയുമുണ്ടായിട്ടില്ലെങ്കിലും 1918-നുശേഷം പല മാറ്റങ്ങളും വന്നിട്ടുണ്ട്. പണ്ടത്തെ ഒട്ടകങ്ങളുടെ സ്ഥാനം ഇന്നത്തെ മോട്ടോർകാറുകൾ കരസ്ഥമാക്കിയിരിക്കുന്നു. ഇബ്നുസൗദ് രാജാവ് 'വയർലെസ്സ്", (കമ്പിയില്ലാക്കമ്പി), വിമാനങ്ങൾ, ടെലിഫോൺ മുതലായവ രാജ്യത്തിൽ നടപ്പിൽ വരുത്തീട്ടുണ്ട്. എങ്കിലും യൂറോപ്യൻ വസ്ത്രധാരണം രാജ്യത്തിലെ കാലാവസ്ഥക്കു പറ്റിയതല്ലെന്നു കാണുകയാൽ അദ്ദേഹത്തിന്റെ പ്രജകൾ പഴയ കാലത്തെ ഉടുപ്പുകൾ തന്നെയാണ് ധരിക്കുന്നത്.

### പേർസ്യ

അനാത്തോലിയായുടെയും അറേബിയായുടെയും കിഴക്കു കിടക്കുന്ന പേർസ്യ ഇന്ന് ഇറാൻ എന്ന പേരിനാൽ അറിയപ്പെടുന്നു. പേർസ്യക്കാർ മുസ്ലിംകളാണെങ്കിലും അവരുടെ വിശ്വാസം അറബികളുടെയും തുർക്കികളുടെയും വിശ്വാസത്തിൽനിന്നു അല്പം വ്യത്യസ്തമാണ്. പേർസ്യക്കാർ മര്യാദക്കാരും [illegible]രുമാകുന്നു. അവർ പുഷ്പങ്ങൾ ഇഷ്ടപ്പെടുന്നു. രാജ്യത്തു, ലോകത്തിൽവെച്ച് ഏറ്റവും ഭംഗിയുള്ള പൂന്തോട്ടങ്ങൾ കാണാം. പേർസ്യ അനവധി കവികളുടെ ജന്മഭൂമിയാണ്.

പേർസ്യക്കാരുടെ ചരിത്രം വളരെ പുരാതനമാണ്. അവരുടെ ചരിത്രത്തിന് മൂവായിരം കൊല്ലം പഴക്കമുണ്ട്. പൌരാണിക പരിഷ്കാരത്തിന്റെ സ്മാരകങ്ങൾ ഇന്നും യാത്രക്കാരെ അത്ഭുതപ്പെടുത്തുന്നു. പേർസ്യക്കാരും ടെലിഫോൺ, മോട്ടോർകാർ മുതലായ പാശ്ചാത്യപരിഷ്കാര ലക്ഷ്യങ്ങളെ സ്വീകരിച്ച് ഉപയോഗിച്ചുവരുന്നു.

തുർക്കിയിലെ കമാൽപാഷയെപ്പോലെയും അറബികളുടെ ഇബ്നുസൗദ് രാജാവിനെപ്പോലെയും പേർസ്യക്കാർക്കും ഒരു നേതാവുണ്ടായി. ഒരു സാധാരണ ഭടനായിരുന്ന അദ്ദേഹം സൈന്യത്തിന്റെ സ്നേഹവിശ്വാസങ്ങൾ സമ്പാദിക്കുകയും താൻ ഇറാനിനെ പണ്ടത്തെ ഉന്നതസ്ഥാനത്തെത്തിക്കാമെന്ന് പ്രഖ്യാപിക്കുകയും ചെയ്തു. പേർസ്യൻചക്രവർത്തിയായ 'ഷാ'യെ അദ്ദേഹം സ്ഥാനഭ്രഷ്ടനാക്കി. 'പഹ്ലവി' എന്ന പേരിൽ അദ്ദേഹം രാജസ്ഥാനം കൈക്കൊണ്ടു. അദ്ദേഹം യൂറോപ്യൻ സമ്പ്രദായങ്ങൾ പേർസ്യയിൽ ഏർപ്പെടുത്തി. പേർസ്യയിൽ നല്ല പാതകളും പ്രാപ്തരായ പോലീസുകാരും ഉള്ളതുകൊണ്ട് ആർക്കും രാജ്യത്തിൽ നിർബ്ബാധം സഞ്ചരിക്കാം. പേർസ്യയിലെ നേതാവ് മാറ്റങ്ങൾ വരുത്തുന്നതിൽ കമാൽപാഷയോളം ബലാപ്പാട്ട കാണിക്കുന്നില്ല.

നാം ഇപ്പോൾ കണ്ട ഈ മൂന്നു രാജ്യങ്ങളും അത്യുഷ്ണമുള്ളവയും വലിയ മരുഭൂമികൾ അടങ്ങിയവയുമാണെങ്കിലും അവയിൽ ഫലപുഷ്ടിയുള്ള പ്രദേശങ്ങളിൽനിന്ന് ലോകപ്രസിദ്ധി നേടിയ പല സാധനങ്ങളും കിട്ടുന്നു. ഇറാഖിലെ ഈത്തപ്പഴം, അനാത്തോലിയയിലെ അത്തിപ്പഴവും കമ്പിളിവസ്ത്രങ്ങളും, പേർസ്യൻ കടൽത്തീരങ്ങളിലെ മുത്തുകൾ, പേർസ്യയിലെ എണ്ണപ്പാടങ്ങൾ, അറേബിയയിലെ വിശിഷ്ട കുതിരകൾ ഇവ അവയിൽ ചിലതു മാത്രമാണ്.



# കുറിപ്പുകൾ

### ആശാവഹം

ലോകം മുഴുവൻ, ഇന്ത്യയിൽ വിശേഷിച്ചും വിപുലവും പ്രധാനവുമായ സംഭവവികാസങ്ങളാണ് അടുത്ത കാലത്തുണ്ടായിക്കൊണ്ടിരിക്കുന്നതു്. സഖ്യകക്ഷികളുടെ പരിപൂർണ്ണവിജയത്തിലേക്ക്, അപ്രതീക്ഷിതമാംവണ്ണം വേഗത്തിൽ യുദ്ധം നീങ്ങിക്കൊണ്ടിരിക്കുന്നു. യുദ്ധാവസാനത്തിലെ ലോകസംഘടനയേയും സുരക്ഷിതാവസ്ഥാമാർഗ്ഗങ്ങളെയും ചിന്തിക്കുന്നതിന്നും, അവയുടെ ആദ്യപടവുകൾ നിർമ്മിക്കുന്നതിന്നുമായി സഖ്യകക്ഷികളുടെ പ്രതിനിധിസമ്മേളനം സാൻഫ്രാൻസിസ്കോവിൽ കൂടുവാനുള്ള തീയ്യതി അടുത്തടുത്തുവരുന്നു. യൂറോപ്പിലെ യുദ്ധം അവസാനിക്കുന്നതോടുകൂടി ജപ്പാന്റെ നേരെയുള്ള സമരം കൂടുതൽ വിപുലവും ഗംഭീരവുമാകുമെന്നുള്ളതിന്നു സംശയമില്ല. ഈ അതിപ്രധാനമായ യുദ്ധത്തിന്റെ—ലോകത്തെ ഫാസിസത്തിന്റെ ക്രൂരഹസ്തങ്ങളിൽനിന്നു മോചിപ്പിച്ചു ശാന്തിയുടേയും ക്ഷേമത്തിന്റെയും വിളനിലമാക്കുവാനുള്ള പരിശ്രമങ്ങളുടെ—താവളവും കേന്ദ്രസ്ഥാനവും ഇന്ത്യയായിരിക്കുമെന്നുള്ളതു അവിതർക്കിതമായ വാസ്തവമാണ്. ഈ വാസ്തവസ്ഥിതി മനസ്സിലാക്കിട്ടുള്ളവർതന്നെയാണ് ഇന്ത്യയിലെ രാഷ്ട്രീയസ്തംഭനം അവസാനിപ്പിച്ചു ലോകരാഷ്ട്രഘടനയിൽ സ്വതന്ത്രയും സംതൃപ്തയുമായ ഒരു രാജ്യമായി ഇന്ത്യയെ ഉയർത്തിക്കൊണ്ടുവരുവാൻ പരിശ്രമിക്കുന്നതു.

ഇന്ത്യയിലെ രാഷ്ട്രീയസ്തംഭനപരിഹാരത്തിന്നു ഔദ്യോഗികമായും അനൗദ്യോഗികമായും നടക്കുന്ന പരിശ്രമങ്ങൾ മൂർദ്ധന്യസ്ഥാനത്തു എത്തിയിരിക്കുന്ന സന്ദർഭമാണിതു്. വൈസറായി വേവൽപ്രഭു ഇംഗ്ലണ്ടിലേക്കു പോയിരിക്കുന്നതു യുദ്ധസംരംഭങ്ങളെപ്പററി ബ്രിട്ടീഷുഗവർമ്മേണ്ടുമായി സംഭാഷണവും ആലോചനയും നടത്തുന്നതിന്നാണെന്നാണ് ഔദ്യോഗികമായി പ്രഖ്യാപിക്കപ്പെട്ടിട്ടുള്ളതെങ്കിലും, രാഷ്ട്രീയമായ ഇന്ത്യയുടെ അഭിലാഷംസാധിപ്പിക്കൽ, അദ്ദേഹത്തിന്റെ യാത്രയുടെ അപ്രധാനമായ ഒരു ഉദ്ദേശമാണെന്നു പ്രത്യക്ഷമായും പരോക്ഷമായും ഉള്ള പല കാരണങ്ങളാലും വിശദമായിട്ടുള്ളതാണ്. അതിലേക്കു വ്യക്തമായ ചില നിർദ്ദേശങ്ങളും തീരുമാനങ്ങളും കൊണ്ടാണ് വൈസറോയി വേവൽപ്രഭു തിരിച്ചുവരിക എന്നു പ്രതീക്ഷിക്കുന്നതു് അസംഗതമായിരിക്കുകയില്ല. ഇന്ത്യയിലെ രാഷ്ട്രീയസ്ഥിതിയെപ്പററി വേവൽപ്രഭു അധികൃതന്മാരുമായി ബ്രിട്ടനിൽ ആലോചന നടത്തുന്ന അവസരത്തിലാണ് സപ്രൂ കമ്മിററിയുടെ നിർദ്ദേശങ്ങൾ പ്രസിദ്ധംചെയ്യുകയും ബ്രിട്ടനിലേക്കു കമ്പിമാർഗ്ഗം അയക്കുകയും ചെയ്തിരിക്കുന്നതു്. സപ്രൂകമ്മിററിയുടെ സ്തംഭനപരിഹാരനിർദ്ദേശങ്ങളെ ഒരു നിരൂപണത്തിന്നു വിധേയമാക്കുവാൻ ഞങ്ങൾ ഈ അവസരത്തിൽ ഉദ്യമിക്കുന്നില്ല. ഇന്ത്യയിലെ സ്തംഭനപരിഹാരം, കോൺഗ്രസ്സ്, മുസ്ലിംലീഗ് എന്നീ രണ്ടു പ്രധാന രാഷ്ട്രീയസംഘടകളുടെ സഹായമില്ലാതെ സാദ്ധ്യമല്ലെന്നുള്ളതു തീർച്ചയാണ്. സപ്രൂകമ്മിററിയുടെ ഘടനതന്നെ മുസ്ലിംലീഗിന്നു അംഗീകരിക്കുവാൻ നിവൃത്തിയില്ലാത്തതാണെന്നു മി. ജിന്ന അന്നുതന്നെ വ്യക്തമായി പ്രസ്താവിച്ചിട്ടുണ്ട്. കമ്മിററിയുടെ നിർദ്ദേശങ്ങൾ സ്വീകാര്യമല്ലെന്നും അദ്ദേഹം അഭിപ്രായപ്പെട്ടിരിക്കുന്നു.

ഏതായാലും, കോൺഗ്രസ്സും മുസ്ലിംലീഗും സൌഹാർദ്ദപുരസ്സരം ഒത്തുചേരാതെ ഇന്ത്യയുടെ മോചനം സാദ്ധ്യമല്ലെന്നതിനാലും, അതിപ്രധാനമായ രാഷ്ട്രീയ പരിവർത്തനങ്ങൾ ആസന്നമായിരിക്കയാലും സപ്രൂ കമ്മിററി, തങ്ങളുടെ നിർദ്ദേശങ്ങൾ മുസ്ലിംലീഗിന്നും സ്വീകാര്യമാകുംവണ്ണം ഭേദപ്പെടുത്തേണമെന്നാണ് ഞങ്ങളുടെ അഭിപ്രായം. ഇങ്ങിനെ സകലർക്കും സ്വീകാര്യമായ ഒരു നിർദ്ദേശം ഇന്ത്യയിൽനിന്നുവതരിപ്പിക്കുകയാണെങ്കിൽ ഏതൊരു ധീരശക്തിക്കും അതിനെ തിരസ്കരിക്കുവാനാകുന്നതല്ല. ഏതായാലും, ആശാവഹമായ ഇന്നത്തെ പരിതഃസ്ഥിതി അനുകൂലമാംവണ്ണം ഉപയോഗപ്പെടുത്തുവാൻ ഉത്തരവാദപ്പെട്ടവർ വിസ്മൃതി പ്രദർശിപ്പിക്കുകയില്ലെന്നു ഞങ്ങൾ സർവ്വാത്മനാ വിശ്വസിക്കുന്നു.

### ഞങ്ങളെപ്പററി

"മാപ്പിളറെവ്യൂ" നാലു വർഷം പൂർത്തിയാക്കുവാൻ ഇനിയധികം ദിവസമില്ല. അടുത്ത ലക്കത്തോടുകൂടി ഈ മാസികാശിശു അഞ്ചാംവയസ്സിലേക്ക് പ്രവേശിക്കുന്നതാണ്. അടുത്ത അല്പം മാസങ്ങളായി കൃത്യസമയത്തിന്ന് മാസിക പ്രസിദ്ധപ്പെടുത്താൻ ഞങ്ങൾക്കു കഴിഞ്ഞിട്ടില്ല. കടലാസിന്റെ വർദ്ധിച്ച ക്ഷാമം അതിന്നു പ്രധാനമായ ഒരു കാരണമാണെങ്കിലും, "റെവ്യൂ" പ്രവർത്തകന്മാർക്ക് പത്രപ്രവർത്തനം സംബന്ധിച്ച മററു കാര്യങ്ങളിലും ശ്രദ്ധ ചെലുത്തേണ്ടിവന്നതാണ് വേറൊരു കാരണമെന്നുള്ളതും ഞങ്ങൾ മറ

ച്ചുവെക്കുവാനുദ്ദേശിക്കുന്നില്ല. പ്രവൎത്തകന്മാരുടെ പരിശ്രമവൈപുല്യം പത്രപ്രവൎത്തനോന്മുഖമായിട്ടുള്ളതുതന്നെയാകയാൽ, "റവ്യൂ"വിനെ സംബന്ധിച്ചേടത്തോളം അല്പമായ അപരാധം ഞങ്ങൾക്കുതന്നെ ബോദ്ധ്യമാണെങ്കിലും, പൊതുജനസമക്ഷം ഞങ്ങൾ കുററക്കാരാണെന്നു തോന്നുന്നില്ല. അഞ്ചാം വൎഷാരംഭത്തോടുകൂടി, "റവ്യൂ" വീണ്ടും പഴയപടി കൃത്യമായി പ്രസിദ്ധം ചെയ്യുവാൻ വേണ്ട ഏൎപ്പാടുകൾ ഞങ്ങൾ ചെയ്തുകഴിഞ്ഞിരിക്കുന്നു. ആയതു സുഗമമാംവണ്ണം സാദ്ധ്യമാകേണ്ടതിലേക്കാണ് 10-ം, 11-ം ലക്കങ്ങൾ ഇങ്ങിനെ ഒന്നിച്ചുചേൎത്തു ഒരൊററ പുസ്തകമായി പ്രസിദ്ധപ്പെടുത്തുവാൻ ഞങ്ങൾ നിൎബ്ബന്ധിതരായതു്. "റവ്യൂ"വിന്റെ കാൎയ്യക്ഷമമായ നടത്തിപ്പും പൊതുജനസേവനവും മുൻനിൎത്തിക്കൊണ്ടു് ചെയ്ത ഈ കൃത്യം "റവ്യൂ"വിന്റെ അഭ്യുദയകാംക്ഷികൾ സൎവ്വാത്മനാ പൊറുക്കുമെന്നു ഞങ്ങൾക്കു ഉത്തമമായ വിശ്വാസമുണ്ട്. അവരുടെ സഹായസഹകരണങ്ങൾ ഇനിയും ഉണ്ടായിക്കൊണ്ടിരിക്കുമെന്നതിലും ഞങ്ങൾക്കു ആശങ്കയില്ല.

